2011 മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



ജൂലൈ M A L A N K A R A S A B H A Rs. 15

# ധനം

സമ്പാദനത്തിന്റെ വിശുദ്ധ വഴികൾ
വിനിമയത്തിന്റെ സുതാര്യത
പങ്കിടലിന്റെ സുഖാനുഭവങ്ങൾ



# പൗരസ്ത്യ സെന്റ് മേരീസ് തീർത്ഥാടന കേന്ദ്രമായ
# കല്ലൂപ്പാറ വലിയ പള്ളിയിൽ



# പതിനഞ്ചു നോമ്പാചരണവും
## വിശുദ്ധ ദൈവമാതാവിന്റെ
# വാങ്ങിപ്പു പെരുന്നാളും

**2011 ആഗസ്റ്റ് 1 മുതൽ 15 വരെ**

അഭി. പൗലോസ് മാർ പക്കോമിയോസ്, അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, അഭി. മാത്യൂസ് മാർ തേവോദോസിയോസ് എന്നീ പിതാക്കന്മാർ കാർമ്മികത്വം വഹിക്കുന്നു

- സന്ധ്യാ നമസ്ക്കാരം
- ഗാനശുശ്രൂഷ
- വചന ശുശ്രൂഷ
- മദ്ധ്യസ്ഥ പ്രാർത്ഥന
- ബുധനാഴ്ച ധ്യാനയോഗങ്ങൾ
- അഭയം പ്രാർത്ഥനാ സംഗമം
- ഭദ്രാസന സുവിശേഷ സംഘം ധ്യാനം
- സെമിനാർ
- യുവജനപ്രസ്ഥാനം പ്ലാറ്റിനം ജൂബിലി സമ്മേളനം
- ഭക്തി നിർഭരമായ റാസ
- വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന
- പുഴുക്കു നേർച്ച

Kallooppara Valiyapally, St. Mary's Pilgrim Centre, Kallooppara P.O., Tiruvalla, Pathanamthitta, Ph: 0469-2677211, www.kallooppara church.com

ലക്കം 7,
പുസ്തകം 68
ജൂലൈ 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS





മലങ്കരസഭ



**വരിസംഖ്യ**

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 15 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1250 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 1500 രൂപ |

## ലളിതം മധുരം

സഖറിയാ മാർ അന്തോനിയോസ്
(പ്രസിഡന്റ്, മലങ്കരസഭ)



# കീറിയതിൽ നിന്ന്

**ഞ**ങ്ങൾ അന്ന് സെമിനാരിയിൽ പഠിക്കുന്ന കാലം പഠിപ്പിക്കുന്നതാകട്ടെ സഭാരത്നം അഭി. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും അന്ന് അദ്ദേഹം എം.വി. ജോർജ് അച്ചനായി വിളങ്ങുന്ന കാലവും.

പരമ്പരാഗത പുരോഹിത വേഷമായ കമ്മീസ് ധരിച്ചു കൊണ്ടാണ് അന്നദ്ദേഹം ക്ലാസ് എടുക്കാനെത്തിയത് പക്ഷേ കമ്മീസിന്റെ മുമ്പിലെ അസാധാരണമായ കീറൽ ഞങ്ങൾ ശ്രദ്ധിച്ചു. ഒരിക്കലും കമ്മീസ് മുൻഭാഗം ഇത്രയും കീറാറില്ല. ഒരു കീറിയ കമ്മീസുമായി അദ്ദേഹം ക്ലാസ് എടുക്കാൻ വരുമെന്ന് ഞങ്ങൾ പ്രതീക്ഷിച്ചതുമില്ല.

എന്താണിതിനു പിന്നിലെന്നു ഞങ്ങൾ ചോദിച്ചു. വളരെ രസകരമായ സംഭവം അദ്ദേഹം വിശദീകരിച്ചു. വിദേശ പര്യടനത്തിന് പോയപ്പോൾ താൻ ഉപയോഗിച്ച കമ്മീസിന്റെ മുൻഭാഗം കീറിയതായിരുന്നു എന്നു മാത്രമല്ല കൈകൊണ്ട് തയ്ച്ചു വച്ചതുമായിരുന്നു.

എം.വി. ജോർജച്ചനെപ്പോലെയുള്ള ഒരാൾ ഇത്രയും കീറിത്തയ്ച്ച കമ്മീസുമായി വിദേശത്തു നടക്കുന്നതു കണ്ടവർ നിർബ്ബന്ധമായി അതു ഊരി വാങ്ങി അച്ചനെ പള്ളിയിലിരുത്തി അതേ അളവിൽ പുതിയതു തയ്പിക്കാൻ പോയി. ഒന്നാന്തരം തുണിയെടുത്ത് ഒരു നല്ല തയ്യൽക്കടയിൽ ഏല്പിച്ചു പറഞ്ഞു. ഇതുപോലെ 2-3 എണ്ണം പെട്ടെന്ന് തയ്ച്ചു തരണം (പറഞ്ഞത് അറബിയിലോ, ഇംഗ്ലീഷിലോ ആകാം). സുറിയാനി ക്രിസ്ത്യാനിയുടെ പുരോഹിതൻ ധരിക്കുന്ന കമ്മീസ് ആയുസിൽ കണ്ടിട്ടില്ലാത്ത അറബി തയ്യൽക്കാരൻ അളവു കുപ്പായത്തിനനുസരിച്ച് ഒരു കമ്മീസ് കൃത്യമായി തയ്ച്ചു; മുന്നിലെ കീറൽ ഉൾപ്പെടെ.

ക്ലാസിൽ ചിരി പടർത്തിയ ആ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്ന ചിലതുണ്ട് ഒന്ന്: കീറിയ മാതൃകയിൽ നിന്നും കീറിയതേ ഉത്ഭവിക്കൂ... രണ്ട്: കീറലിനു പോലും വൈദേശിക നിർമ്മിതി മൂലം അംഗീകാരം കിട്ടിയേക്കാം- ■

# മഹാപുരോഹിത സന്ദേശം



## ക്രിസ്തുമനസ്സ് അറിഞ്ഞവൻ?

സ്വന്ത ഇഷ്ടങ്ങളും താത്പര്യങ്ങളും നേടിയെടുക്കുവാനും സംരക്ഷിക്കുവാനും വല്ലാതെ ബദ്ധപ്പെടുകയും ഏത് മാർഗ്ഗവും സ്വീകരിക്കുകയും ചെയ്യുന്ന പ്രത്യേക മാനസിക അവസ്ഥയുള്ള ഒരു സമൂഹമായി നാം ഇന്ന് മാറി കഴിഞ്ഞു. ആർജ്ജിച്ചെടുത്ത അറിവുകളും ഉറച്ചുപോയ ബോധ്യങ്ങളും ജീവിത സാഹചര്യങ്ങളും കൂടിച്ചേർന്ന് രൂപപ്പെടുത്തിയ മനസാക്ഷിയുടെ നിലപാടുകൾക്കനുസരിച്ചാണ് നാമിന്ന് ജീവിച്ചുകൊണ്ടിരിക്കുന്നത്. ചില മനുഷ്യരുടെ പ്രവർത്തികൾ കാണുമ്പോൾ 'മനസാക്ഷിയില്ലാത്തവൻ' എന്ന് നാം പരിതപിക്കാറുണ്ടല്ലോ. അതുപോലെ മറ്റ് ചിലരുടെ പ്രവർത്തികൾ നമുക്ക് തെറ്റായി തോന്നിയാലും, തങ്ങളുടെ മനസാക്ഷിക്ക് ശരി എന്ന് തോന്നിയത് മാത്രമാണ് തങ്ങൾ ചെയ്തത് എന്നായിരിക്കും അവരുടെ നിലപാട്. നമ്മുടെ ചുറ്റുപാടുകളും, വിദ്യാഭ്യാസവും, ചിന്തകളുടെ രൂപീകരണ ഘടകങ്ങളും ഇടകലർന്ന് പരുവപ്പെട്ട നമ്മുടെ മാനസിക വ്യാപാരങ്ങൾക്കും മനസാക്ഷിക്കും അനുസരിച്ച് നാം ചെയ്യുന്ന എല്ലാ കാര്യങ്ങളും ശരിയാണെന്നും അത് എല്ലാവർക്കും ഒരുപോലെ സ്വീകാര്യമാകുമെന്നും കരുതുന്നത് മൗഢ്യമാണ്.

ഈ സാഹചര്യത്തിലാണ് വി. പൗലോസ് റോമർക്കെഴുതിയ ലേഖനത്തിൽ എഴുതിയിരിക്കുന്ന ക്രിസ്തുവിന്റെ മനസ്സ് അറിഞ്ഞവൻ ആർ എന്ന വാക്യത്തിന്റെ സമകാലിക പ്രസ്ക്തിയെപ്പറ്റി നാം ഗൗരവമായി ചിന്തിക്കേണ്ടത്. പ. സഭയുടെ മണവാളനായ ക്രിസ്തുവിന്റെ മനസ് അറിയുന്ന മണവാട്ടിയായി തീരുക എന്നതാണ് പ. സഭയുടെ പരമപ്രധാനമായ ഉത്തരവാദിത്വം. അരുമനാഥന്റെ മനസ്സിലെ സ്വപ്നങ്ങളും പ്രതീക്ഷകളും നൊമ്പരങ്ങളും ആശങ്കകളും തിരിച്ചറിഞ്ഞ് അവയോട് ആത്മീയവും ക്രിയാത്മകവുമായി പ്രതികരിക്കുന്ന ദൈവമനുഷ്യരുടെ സമൂഹമായി പ. സഭ രൂപാന്തരപ്പെടണം. നമ്മുടെ മനസ്സുകളെ ക്രിസ്തുവിന്റെ ഹൃദയത്തോട് ചേർത്ത് വയ്ക്കുക എന്നത് മാത്രമാണ് ഇതിനുള്ള മാർഗ്ഗം. അവന്റെ ഹൃദയത്തിലെ സ്നേഹ സ്പന്ദനങ്ങളെ ഉൾക്കൊണ്ട് ക്രിസ്തുമനസ്സിന് അനുരൂപപ്പെടുന്ന ജീവിത ശൈലി കരുപ്പിടിപ്പിക്കുവാൻ നമുക്ക് സാധിക്കണം. ഒരുവന്റെ മനസ്സാണ് അവന്റെ ജീവിത ഭാവങ്ങളിൽ വെളിപ്പെടുന്നത്. ക്രിസ്തുയേശുവിലുള്ള ഭാവം തന്നെ നിങ്ങളിലും ഉണ്ടാകട്ടെ എന്ന് വി. പൗലോസ് ശ്ലീഹായുടെ പ്രബോധനത്തിന് പിന്നിലും ക്രിസ്തുവിന്റെ മനസ്സിലെ ദൈവീക ഭാവങ്ങളെ മുഴുവൻ വിശ്വാസിയുടെ ജീവിതത്തിലേക്ക് സ്വാംശീകരിക്കണം എന്ന സന്ദേശമാണ് ഉൾക്കൊണ്ടിരിക്കുന്നത്. ക്രിസ്തുവിന്റെ മനസ്സറിഞ്ഞ് അവനുള്ളവരായി ജീവിക്കുവാനുള്ള മനസ് നമ്മിലുണ്ടാകുവാൻ പ്രാർത്ഥിക്കുന്നു.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ



**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# ഗുരുക്കന്മാരുടെ ചില്ലറ നാണയങ്ങൾ



ദൈവാനുഗ്രഹം കൈമുതലാക്കിയ പൂർവ്വസൂരികൾ കൂടും, കുടുംബവുമൊക്കെ മാറ്റി സ്ഥാപിച്ച കാലത്തിൽ നിന്നും ലിക്വിഡ് മണിയുടെ യുഗത്തിലേക്കുള്ള പരിവർത്തനത്തിനിടയിൽ 'മുതൽ' പ്രയോഗത്തിന് മാറ്റങ്ങളേറെ വന്നിരിക്കുന്നു.'

ഐശ്വര്യം, സ്ഥാവരജംഗമങ്ങൾ, പണം, ലാന്റ് ഡിപ്പോസിറ്റ്, ഷെയർ, പേപ്പർമണി... 'കൈമുതൽ' എന്ന എളിയ പദത്തിനു കൈവന്ന ഉയർച്ചയിൽ ഒട്ടൊരു അത്ഭുതമുണ്ടെങ്കിലും അതിന്റെ വിനിമയത്തിൽ കാണുന്ന അപചയങ്ങളിൽ നിസംഗതയുമുണ്ട്.

പ്രകൃതിയെ നിർമ്മിച്ച ഈശ്വരൻ ക്രയവിക്രയത്തിന് പണം നിർമ്മിച്ചു നല്കിയിട്ടില്ലെന്നാണ് ചരിത്രം. പണം നല്കുന്ന ദേവത എന്ന ഭാരതീയ സങ്കല്പം പോലും ദൈവം നല്കുന്ന നാണയങ്ങൾ (കൃത്യമായ വഴിയും, കണക്കുമുള്ളത്) എന്ന വലിയ ആശയത്തിന്റെ പ്രതീകമാണ്. പുരാതന ഇടപാടുകൾക്ക് നിദാനമായ, കൃഷിഭൂമികളും, ഫലമൂലാദികളും സ്വന്ത വിയർപ്പിന്റെ പ്രതിബിംബമായി നിലകൊണ്ടിരുന്നു. എന്നു വച്ചാൽ എന്റെ പ്രയത്നം മറ്റൊരാൾക്കും മറ്റൊരാളുടെ വിയർപ്പു തുള്ളികൾ എനിക്കും ഉതകിയിരുന്ന കാലം. വിളവുകൾക്ക് കൃത്യമായ മതിപ്പുകൾ കല്പിച്ചു തുടങ്ങിയെങ്കിൽപ്പോലും ഇടങ്ങഴി ഉപ്പിന് ഒരു ചേന വിറ്റിരുന്നതിന്റെ പിറകിൽ പണിയനോടുള്ള ഒരിറ്റു സ്നേഹം കൂടി അതിലുണ്ടായിരുന്നത്രെ.!

അല്ലറ-ചില്ലറ നഷ്ടങ്ങളൊക്കെ കണക്കാക്കാതെയിരുന്ന ആ കാലത്തിലേക്ക് കൃത്യമായ മാനങ്ങൾ കല്പിച്ചുകൊണ്ട് 'ചില്ലറ'കൾ പോലുമെത്തിയത് നവീന കച്ചവട സംസ്കൃതിയുടെ കാലമായി ഗണിക്കാം ഓട്ടച്ചക്രങ്ങളിൽ നിന്നും പത്തു രൂപാ നാണയം വരെയുള്ള ചരിത്രത്തിൽ എത്ര പേർ മുഖവും സ്നേഹവും ബന്ധവും നോക്കാതെ കണക്കു തീർത്തിട്ടുണ്ട്. ഒരു നയാപൈസ പോലും ബാക്കി വയ്ക്കാതെ പറഞ്ഞും-പറയാതെയും കണക്കു തീർത്തിറങ്ങുമ്പോൾ ചരിത്രത്തിന്റെ നിലവറകളിൽ അമർന്നു പോയ ചില ഗദ്ഗദങ്ങൾ എങ്ങനെ മറക്കും.





പണം പിശാചാണെന്നല്ല, അതു കാണുന്ന കണ്ണിനുള്ളിലെ തിരയിളക്കമാണ് അതിനെ പിശാചാക്കുന്നത്. ദക്ഷിണയായി കിട്ടിയ കൊച്ചു നാണയങ്ങൾ പ്രാർത്ഥനാമുറിയിൽ വച്ചു പൂജിക്കുന്ന ഗുരുക്കന്മാരെ കണ്ടിട്ടുണ്ട് ഈ ആധുനിക ലോകത്തിലും. പട്ടിണിപ്പെരുമ്പറകൾ വയറിനുള്ളിൽ സൃഷ്ടിക്കുന്ന രോഗാതുരതയെ അവഗണിച്ചുകൊണ്ടും ചില ഹൃദയതാളങ്ങളെ സ്നേഹിക്കുന്ന ഗുരുവരന്മാർ പകർന്ന ചില കൈത്തിരികളാണ് ഇന്നിന്റെ ബലമെന്ന് മനസ്സിലാക്കുക.

കൈപ്പുണ്യം കൊണ്ട് യശസ്സു നേടിയ വൈദ്യരത്നങ്ങളെ മറവിയുടെ കാണാക്കയങ്ങളിലാഴ്ത്തി വെൽനസ് ഇൻഡസ്ട്രി (Wellness Industry) തലയുയർത്തി നില്ക്കുന്നു. മാറാരോഗികളെപ്പോലും, വെറുതെ വിടാത്ത മരുന്നു മാഫിയ. ആശാൻ നെഞ്ചോട് ചേർത്ത് നിർത്തി നാവിലെഴുതിയ ഹരിശ്രീക്ക് പിന്നെപ്പോഴോ വന്ന കയ്പുരസങ്ങൾ, എല്ലാവരേയും രക്ഷിക്കാനും കണ്ണീരൊപ്പാനും ദൈവത്തിന്റെ വഴികൾ തെരഞ്ഞെടുത്ത ജീവകാരുണ്യ പ്രവർത്തനങ്ങൾ പോലും കരിമ്പടത്തിനുള്ളിൽ പുകയുന്നില്ലേ... പിന്നെ ക്രിസ്തുവിന്റെ സുവിശേഷത്തിന് വന്ന ഗതികേടിനെക്കുറിച്ചൊരാകുലത.

അപര സങ്കടങ്ങളെ ആഴത്തിലറിയുന്ന സദ്വാർത്തയും, ജീവിത രീതിയും (way of life) എന്ന വേദചിന്തകളിൽ നിന്നും ചൊറി, ചിരങ്ങ്-ആധീ-വ്യാധീ ചികിത്സയിലേക്ക് ഒതുങ്ങിപ്പോയ ചില വിടുതൽ മേളകൾ.... സ്ഥാന ചിഹ്നങ്ങളായി ഞാനണിയുന്ന സുവർണ്ണ മുദ്രകളും ചര്യകളും ഓരോ നിമിഷവും ഭയാശങ്കകളോടെ ക്രിസ്തു പാദത്തിൽ വിചാരണകൾക്ക് വിധേയമാക്കാറുണ്ട്, ആന്തരിക ശോഭ നഷ്ടപ്പെടുത്തല്ലേ എന്ന പ്രാർത്ഥനയോടെ...

സ്വപ്നങ്ങളുടേയും, ചിന്തകളുടേയും സിംഹഭാഗവും പണം കവർന്നെടുക്കുന്ന ഈ ദുഷ്കാലത്ത് ഗുരുക്കന്മാരുടെ പൂജാമുറിയിലെ ചില്ലറ നാണയങ്ങൾക്കു മുന്നിൽ കണ്ണീരോടെ ഒരു മുഖക്കുറിപ്പ്.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**

ഡോ. തോമസ് മാർ അത്താനാസിയോസ്

# ധനം ചില




**പണത്തിന്റെ ഈ പാഴ്ച്ചെലവ് ആരുടെയെങ്കിലും മനഃസ്സാക്ഷിയെ അലോസരപ്പെടുത്തുന്നതായി അറിയില്ല. ധൂർത്തിലൂടെ ജീവിതം 'അടിപൊളി'യാക്കാൻ സാധിക്കുന്നതിൽ സമൂഹം അർത്ഥം കണ്ടെത്തുമ്പോൾ വീണ്ടുവിചാരമുള്ളവർക്ക് അന്ധാളിച്ചു നിൽക്കുവാൻ മാത്രമേ സാധിക്കൂ.**




ധൂർത്തടിക്കുന്നത് ഉദാരതയുടെ ലക്ഷണമാണെന്നാണ് പലരുടെയും ധാരണ. വിവാഹ-അടിയന്തര ചടങ്ങുകളുടെ ചെലവിൽ മിതത്വം പാലിച്ചാൽ ജനം അത് പിശുക്ക് എന്ന് വിലയിരുത്തി പരിഹസിച്ചെന്നിരിക്കും. അതുകൊണ്ട് ഇന്ന് മരണാനന്തര ശുശ്രൂഷപോലും ആഡംബരമാക്കുന്ന പതിവാണുള്ളത്. വാഹനം വാങ്ങുന്നതിനും വീടിന്റെ നിർമ്മിതിക്കും പണം ചെലവഴിക്കുന്ന കാര്യത്തിൽ പലരും നിയന്ത്രണങ്ങൾ വയ്ക്കാറേയില്ല. ഭക്ഷണം, വസ്ത്രം, ആഭരണം തുടങ്ങിയവയ്ക്ക് ധൂർത്തടിക്കുന്നത് പലർക്കും ഒരു ഹരമാണ്. ഇതൊന്നും ധാർമ്മിക-നൈതിക വിഷയമായി ആരും തന്നെ കരുതുന്നില്ല. സ്വയം അദ്ധ്വാനിച്ച് സമ്പാദിച്ച സ്വത്ത് ചെലവഴിക്കുന്നതിൽ മതത്തിന്റെയോ ധർമ്മശാസനങ്ങളുടെയോ ഇടപെടൽ ആർക്കും തന്നെ സ്വീകാര്യമല്ല. സ്വന്തമായി നേടിയ പണം ചെലവഴിക്കുന്നത് സംബന്ധിച്ച തീരുമാനത്തിന്റെ അടിസ്ഥാനം സ്വന്തം ഇഷ്ടമാണത്രേ!

# വിനിമയ വിചാരങ്ങൾ

ധൂർത്ത് ആധുനിക കാലഘട്ടത്തിന്റെ മാത്രം ഒരു പ്രതിഭാസമല്ല. പണ്ടും ധനികരും, നാടുവാഴികളും, രാജാക്കന്മാരുമെല്ലാം ധൂർത്തടിച്ചിരുന്നു. എട്ടാം നൂറ്റാണ്ടിലെ പഴയ നിയമ പ്രവാചകൻ ഈ പ്രവണതയെ വിമർശിച്ചിരുന്നത് നാം വായിക്കുന്നുണ്ട് (ആമോസ് 6:4). ഇതിനു മുമ്പും പിമ്പുമെല്ലാം വ്യാപകമായി ധൂർത്തുണ്ടായിരുന്നു. എന്നാൽ ധൂർത്തിനുള്ള മേഖലകൾ അന്ന് പരിമിതമായിരുന്നു എന്നു മാത്രം. യേശുവിന്റെ ഉപമയിലെ (ധനവാനും ലാസറും) ധനികൻ ഒറ്റപ്പെട്ട വ്യക്തിയല്ല. അയാൾ ധൂർത്തടിക്കുന്ന വർഗ്ഗത്തിന്റെ പ്രതീകമാണ്.

ആദിമ ക്രൈസ്തവ സഭ സ്വത്തിന്റെ കൂട്ടിവയ്ക്കലും അമിതോപഭോഗവും പാപമായി പരിഗണിച്ചിരുന്നു എന്നാണ് സൂചന. അതുകൊണ്ട് സ്വത്തിന്റെ ആർജ്ജനവും ഉപഭോഗവും നീതിപൂർവ്വമാക്കാൻ സഭ നിഷ്കർഷിച്ചിരുന്നു. യറുശലേമിലെ ആദ്യ ക്രൈസ്തവ സമൂഹം സ്വകാര്യസ്വത്തിന് അനുവാദം നൽകാതെ അത് സമൂഹത്തിന്റെ പൊതു ആവശ്യത്തിനായി മാറ്റിവയ്ക്കാൻ പ്രേരണ നൽകിയിരുന്നു. ഓരോരുത്തരും ഉള്ളത് നൽകുകയും ആവശ്യമുള്ളത് ഓരോരുത്തർക്കും ലഭ്യമാക്കുകയും ചെയ്തിരുന്നു എന്നാണ് അപ്പോസ്തോല പ്രവൃത്തികളിൽ നാം വായിക്കുന്നത്. എന്നാൽ പിന്നീട് സമ്പത്തിന്റെ അനിയന്ത്രിതമായ സമാഹരണവും അതിന്റെ ധൂർത്തുമെല്ലാം സഭയെയും സഭാജീവിതത്തെയും ജീർണ്ണതയിലേക്കും ആഭ്യന്തര പ്രതിസന്ധിയിലേക്കും നയിച്ചു എന്നത് ചരിത്രസാക്ഷ്യമാണ്.

എന്നാൽ ഇന്ന് ധനം കൈവശം വച്ചിരിക്കുന്നവരുടെ എണ്ണവും സമ്പത്തിന്റെ ധൂർത്തടിക്കുവാനുള്ള മേഖലകളുമെല്ലാം വർദ്ധിച്ചിട്ടുണ്ട്. യാത്രയ്ക്കുള്ള വാഹനങ്ങൾ, വൈവിധ്യമാർന്ന ഇലക്ട്രോണിക് ഉല്പന്നങ്ങൾ, അമൂല്യമായ ആഭരണങ്ങൾ വിവിധങ്ങളായ വീട്ടുസാമഗ്രികൾ തുടങ്ങിയ കാര്യങ്ങൾക്ക് പണം ചെലഴിക്കാനുള്ള സാധ്യതകൾ അനന്തമാണ്. പണത്തിന്റെ ഈ പാഴ്ച്ചെലവ് ആരുടെയെങ്കിലും മനഃസ്സാക്ഷിയെ അലോസരപ്പെടുത്തുന്നതായി അറിയില്ല. ധൂർത്തിലൂടെ ജീവിതം 'അടിപൊളി'യാക്കാൻ സാധിക്കുന്നതിൽ സമൂഹം അർത്ഥം കണ്ടെത്തുമ്പോൾ വീണ്ടുവിചാരമുള്ളവർക്ക് അന്ധാളിച്ചു നിൽക്കുവാൻ മാത്രമേ സാധിക്കൂ.

ധൂർത്ത് എന്ന പ്രതിഭാസം സംബന്ധിച്ചുള്ള ധാരണപോലും തിരുത്തേണ്ടതായിട്ടുണ്ട് എന്നാണ് തോന്നുന്നത്. ലഭ്യമാകുന്ന പണം കുടുംബത്തിന്റെയോ കുടുംബാംഗങ്ങളുടെയോ സമൂഹത്തിൽ ബുദ്ധിമുട്ട് അനുഭവിക്കുന്നവരുടെയോ ആവശ്യങ്ങൾക്കുപോലും ചെലവിടാൻ തയ്യാറാകാത്തവരെ പിശുക്കരെന്ന് വിളിക്കാം. ഇത്തരക്കാർ പണം ആർജ്ജിക്കുന്നതിൽ തന്നെ ഹരം കണ്ടെത്തുന്നവരും അത്യാവശ്യങ്ങൾക്കുപോലും ചെലവാക്കാൻ മടി കാണിക്കുന്നവരുമാണ്. ഇത് പിശകായൊരു സമീപനമാണ്. അതുകൊണ്ട് കൈവശമുള്ള ധനം മുഴുവനും നിയന്ത്രണമില്ലാതെ ചെലവഴിക്കുന്നത് പുണ്യമോ സത്പ്രവൃത്തിയോ ആയി വിലയിരുത്താനാവില്ല. പിശുക്കർ ധനസമാഹരണത്തിൽ ആസക്തരായി അത്യാവശ്യങ്ങൾക്കുപോലും പണം മുടക്കാതിരിക്കമ്പോൾ ധൂർത്തർ ലഭ്യമായ ധനമെല്ലാം അനിയന്ത്രിതമായി ചെലവഴിക്കുന്നു. അങ്ങനെ സമ്പത്ത് നീതിപൂർവ്വം വിനിയോഗിക്കാൻ സാധിക്കാതെ വരുന്നു. അതുകൊണ്ട് ധൂർത്ത് സാമൂഹിക വിരുദ്ധ നിലപാടാണ്. പിശുക്കിന്റെ വിപരീത ആശയം ധൂർത്തടിയല്ല; നീതിപൂർവ്വമായി വന്നുചേർന്ന പണം സമൂഹത്തിന്റെ ആവശ്യങ്ങൾ പരിഗണിച്ച് ന്യായവും മിതവും ആയ തരത്തിൽ വിവേകപൂർവ്വം ചെലവഴിക്കുന്നതാണ്. ധൂർത്തടിക്കുന്നത് ന്യായം വിട്ടുള്ള വ്യയം ചെയ്യലാണ്. മിതത്വം, ലാളിത്യം, സാമൂഹികാവശ്യങ്ങൾ എന്നിവ അവഗിക്കപ്പെടുന്നു. ഇവിടെ ചെലവിടുന്നത്, അത് നിർവ്വഹിക്കുന്ന വ്യക്തിയുടെയോ അയാൾ ഭാഗമായ സമൂഹത്തിന്റെയോ ന്യായമായ ആവശ്യങ്ങൾ പരിഗണിച്ചല്ല, നേരെമറിച്ച് തന്റെ മഹത്വം മറ്റുള്ളവരെ ബോധ്യപ്പെടുത്താനാണ്.

മിതത്വം, ലാളിത്യം എന്നീ പദങ്ങൾക്കെല്ലാം ഒരു ആപേക്ഷികത്വം ഉണ്ട് എന്നു മറക്കുന്നില്ല. അംഗസംഖ്യ കൂടുതലുള്ള ഒരു കുടുംബത്തിന് മൂവായിരം ചതുരശ്രഅടിയുടെ ഒരു വീടിന്റെ നിർമ്മാണം ധൂർത്തായി കണക്കാക്കാനാവില്ല. അവിടെ താമസിക്കുന്ന അംഗങ്ങൾക്ക് ആവശ്യമായ ജീവിതസ്ഥല വ്യാപ്തി ലഭിക്കേണ്ടതുണ്ട്. എന്നാൽ ഒന്നോ രണ്ടോ വ്യക്തികൾക്കുവേണ്ടി മാത്രം ആ സ്ഥലം ഉപയോഗിക്കേണ്ടി വരുമ്പോൾ അത് ധൂർത്തായി മാറുന്നു. അതുപോലെ തന്നെ വീടിന്റെ അലങ്കാരത്തിനായി ക്രമം വിട്ട് ചെലവിടുന്നതും ഇത്തരത്തിൽ പെടും. വീടുപണിക്കു മാത്രമല്ല, ദേവാലയ സൃഷ്ടിക്കും ഇതു ബാധകമാണ്. യഥാർത്ഥത്തിൽ ആവശ്യത്തിന്റെ അടിസ്ഥാനത്തിലുള്ള കർശനമായ വിവേചനശക്തിയാണ് ഇവിടെ പ്രയോഗിക്കേണ്ടത്. യാത്രയ്ക്ക് സ്വകാര്യവാഹനങ്ങൾ വാങ്ങുമ്പോൾ അത് ഉപയോഗിക്കുന്നവരുടെ സൗകര്യത്തേക്കാൾ അത് കാണുന്നവരെ ഭ്രമിപ്പിക്കുവാനാണ് പലരും ശ്രദ്ധിക്കുന്നത്. ഇന്ന് നാലുകോടി വരെ വിലയുള്ള കാറുകൾക്ക് ഇന്ത്യൻ മാർക്കറ്റിൽ നീക്കമുണ്ട്. വാഹനങ്ങൾക്കുവേണ്ടി മാത്രമല്ല,

*ശേഷം 16-ാം പേജിൽ*





Wealth

Fr. Abraham Thomas

# TITHING
# A FORGOTTEN SPIRITUAL EXERCISE

**Since** god is the one who gives every material blessings, we should acknowledge His ownership.

The term 'tithe' or 'masser' in Hebrew & 'dekate' in greek simply means a 'tenth' or a 'tenth part'. The encyclopedia defines tithe as follows; ' A Tithe is a one-tenth part of something, paid as a usually voluntary contribution or as a tax or levy, usually to support a religious organization'. Today, tithes are normally voluntary & paid in cash, cheques or stocks, Whereas historically tithes were required to be paid in kind, such as agricultural products. Traditional Jews commonly practice tithing for charity. In modern Israel Jews follow the laws of agricultural tithing. Lets examine the biblical perspective of tithing.

## TITHING/GIVING IN THE BIBLE

Biblical tithing can be understood in three broad divisions viz:

### [a] TITHING/GIVING PRIOR TO MOSES

Tithing/giving was established four hundred years prior to Moses. The most common examples are: Abram gave a tenth to Melchizadek (gen 14:18-20), Jacob gave a tenth to the lord (gen 28:20-22), Cain and Abel offered their first fruits (gen 4:3-4) & these were freewill offerings.

In Genesis, we see that god required giving. He told the inhabitants of Egypt that there was going to be a famine and through Joseph, God

commanded to give one-fifth of all that the land produced (gen 41:34, 47:24-26). It was yielded as taxation to meet the contingency.

**[b] TITHING/GIVING FROM MOSES TO JESUS**

There were two kinds of tithing/giving namely freewill & required giving.

Freewill giving/tithing

Over & above the taxation was the freewill giving

- Honour the lord with thy substance and with the first fruits of all thine increase....-pro 3:9-10 & 11:24-25.
- Bring me an offering of every man that giveth it willingly with his heart ye shall take my offering- ex 25:1-2 & 35:5,21 & 36:5-7.

**Required giving/tithing**

- A tenth to the levites because they were priests- lev 27:30-33.
- Another ten percent every year to fund national holidays & feasts- deut 12:6-17,14:22-27
- Another ten percent to the poor- deut 14:28-29
- Bring all the tithes into the storehouse.....- malachi 3:10
- The profit sharing plan in Israel- lev 19:9-10
- A temple tax of one-third shekel to buy shewbread, grain & sacrifices- nehe 10:3233.
- The Jews had to have a Sabbath rest for the land every seven years- ex 23:10-11.
- On the Sabbath year, they had to set all debts aside- deut 15:1-2,9.

According to the required giving almost twenty-five percent of their income was to be tithed.

**[c] TITHING/GIVING FROM JESUS TO THE PRESENT**

Required giving

- Jesus pays the tax for himself & peter drawn from the fish- mt 17:24-27.
- Is it lawful to give tribute to Caesar or not? Jesus answered, give unto Caesar that are caesar's & unto god that are god's. also read mt 23:23, lk 18:12, heb 7:4, rom 13:1-2,6-7.
- Freewill giving
- Give and it shall be given unto you.....lk:6:38
- Those who sow sparingly shall also reap sparingly, those who sow bountifully shall also reap bountifully- 2 cor 9:6-8.
- Confession of Zachaeus & restoration of four fold which amounts to fifty percent- lk 19:8-9.also read mt 6:19-21,19:21, mk 12:41-44.

**GOD'S MOTIVE FOR TITHING**

Every believer is a steward of everything he/she possesses. A steward is one who manages,administers & takes care of that which belongs to someone else. Since god is the one who gives every material blessings, we should acknowledge His ownership. The main aims are:

- To support the poor & the needy –acts 4:34-37, rom 15:26.
- To support the levites/ teachers/ preachers- gal 6:6, phil 4:15-19.
- To express faith- malachi 3:10
- Assurance of god's blessing & provision in need- lk 6:38
- God promotes tithing- lev 27:30, deut 14:22.
- A call to be a generous & cheerful giver- 2 cor 8:24, 9:6-7,11-12.

**TITHING IN MAJOR RELIGIONS**

ISLAM: 'Zakat' or almsgiving, one of the five pillars of Islam promotes charity for the welfare of the poor

SIKHISM: 'Dasvand' refers to donating ten percent of one's harvest, both financial & time & service such as seva to the Gurudwara.

HINDUISM: 'Dasamamsa', offering one-tenth of one's gross income to temples, ashrams & spiritual organizations.

'Esretu', Babylonian phrase used to mean one tenth tax or tithe.

*contd...page 15*



# Response

ഫാ. ഡോ. ജേക്കബ് കുര്യൻ

# റമ്പാന്മാരും ബൈബിൾ പരിഭാഷയും: വിവാദ ചർച്ചയ്ക്ക് ഒരു പ്രതികരണം

അടുത്തകാലത്ത് ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ഡോ. റജി മാത്യു, ഡോ. സിബി തരകൻ, ഡോ. കുര്യൻ തോമസ്, എന്നിവർ ഉൾപ്പെട്ട ഒരു ചരിത്രചർച്ച പലരുടെയും ശ്രദ്ധയിൽപ്പെട്ടുകാണും. അല്പസ്വല്പം വിവാദപരമായ അഭിപ്രായങ്ങളിലേക്കാണ് അവരുടെ ചർച്ച നമ്മെ കൊണ്ടുചെന്നെത്തിച്ചത്. 1811ൽ ബോംബെയിൽ അച്ചടിച്ച ആദ്യത്തെ മലയാള സുവിശേഷപരിഭാഷ അഥവാ "റമ്പാൻ ബൈബിൾ" ഏതു റമ്പാന്റെ പേരിലാണ് പ്രത്യേകം അറിയപ്പെടേണ്ടത്? കായംകുളം പീലിപ്പോസ് റമ്പാനോ, പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനോ? ഫാ. ഡോ. ജോസഫ് ചീരൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെന്ന് തറപ്പിച്ചുപറയുകയും ഇട്ടൂപ്പുറമ്പാനെ തമസ്ക്കരിക്കുവാനുള്ള ശ്രമങ്ങൾ നടന്നിട്ടുള്ളതിനെയും നടക്കുന്നതിനെയും അപലപിക്കുകയും ചെയ്യുന്നു[(1)]. പ്രസ്തുത ഗ്രന്ഥത്തിൽ തന്നെ മറ്റനേകരോടൊപ്പം ഫാ. ഡോ. റജി മാത്യുവും ജർമ്മൻ പരിഭാഷയിൽ റെയ്നോൾഡ് വാഗ്നർ പ്രസിദ്ധീകരിച്ച ഒരു ലേഖനപരിഭാഷയിൽക്കൂടി[(2)] ഫാ. ചീരന്റെ പ്രധാന പ്രമേയത്തെ അനുകൂലിക്കുന്നു. എന്നാൽ മലങ്കരസഭാമാസികയിൽ, ഡോ. സിബി തരകൻ എഴുതിയ ലേഖനപ്രകാരം, 'റമ്പാൻ' കായംകുളം പീലിപ്പോസ് റമ്പാൻ ആകാനേ തരമുള്ളൂ എന്നുവാദിക്കുന്നു[(3)]. മലങ്കരസഭാമാസികയിൽതന്നെ, ഡോ. എം. കുര്യൻ തോമസ് പ്രസിദ്ധീകരിച്ച ലേഖനവും ഡോ. സിബി തരകന്റെ അഭിപ്രായത്തെ പിന്താങ്ങുന്നു[(4)]. 1811ൽ ഏവൻഗേലിയോന്റെ പരിഭാഷ അച്ചടിച്ചപ്പോൾ പരിഭാഷകർ ആരെന്ന് സൂചിപ്പിക്കുന്ന ഒരു വാചകം അതിൽ ചേർത്തിരുന്നുവെങ്കിൽ ഒഴിവാക്കാമായിരുന്ന വിവാദം ഇന്നുവരെയും തുടരുന്നു! ലഭ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ഒരു പഠനം നടത്തിയപ്പോൾ ഈ ലേഖകന് ബോധ്യപ്പെട്ട രണ്ടുകാര്യങ്ങൾ താഴെപറയുന്നു: (1) 1811ൽ അച്ചടിച്ച മലയാള പരിഭാഷയുടെ പ്രധാന ജോലി 1807ൽ പൂർത്തിയായിരുന്നു. അതിന്റെ പ്രധാന ചുമതലക്കാർ കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പു കത്തനാരും ആയിരുന്നു. ഇട്ടൂപ്പു കത്തനാർ റമ്പാനാകുന്നത് 1809ൽ മാത്രമാണ് എങ്കിലും 1811ൽ അദ്ദേഹവും റമ്പാനായിരുന്നു. (2) പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാന്റെ പരിഭാഷാ സംബന്ധമായ പ്രവർത്തനങ്ങൾ പീലിപ്പോസ് റമ്പാൻ നിര്യാതനായിക്കഴിഞ്ഞും തുടർന്നു. സമ്പൂർണ്ണ പുതിയ നിയമത്തിന്റെ പരിഭാഷസംബന്ധമായ പ്രവർത്തനത്തിൽ അദ്ദേഹം ആയിരുന്നു ആദ്യം നേതൃത്വം വഹിച്ചത്. (1811–1816) ഈ പ്രവർത്തനത്തിന്റെ ഫലപ്രാപ്തി അദ്ദേഹത്തിന്റെ കാലശേഷം, 1829ൽ അച്ചടിച്ച ബെയ്‌ലി ബൈബിൾ' എന്നറിയപ്പെട്ട പുതിയ നിയമത്തിലാണ്. ഇനിയും അല്പം വിശദമായി നോക്കാം.

## I. ഒരു ആമുഖകുറിപ്പ്

ബൈബിളിന്റെ മലയാളം പരിഭാഷയ്ക്ക് മൂന്നു പ്രധാന ഘട്ടങ്ങൾ ഉണ്ടെന്നുതോന്നുന്നു. (1) സുറിയാനിക്കാരുടെയിടയിൽ അങ്ങിങ്ങായി മലയാളത്തിലേക്ക് സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തി ഉപയോഗിച്ചിരുന്ന ഏവൻഗേലിയോൻ ഭാഗങ്ങളുടെ തിരഞ്ഞെടുത്ത രൂപങ്ങൾ കായംകുളം പീലിപ്പോസ് റമ്പാന്റെയും പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാരുടെയും മേൽനോട്ടത്തിൽ ക്രോഡീകരിക്കുകയും, ആവശ്യമുള്ളിടത്ത് സുറിയാനിയിൽ നിന്ന് പരിഭാഷ പുതുതായി നൽകി പൂർത്തീകരിക്കയും ചെയ്ത റമ്പാൻ ബൈബിൾ എന്നറിയപ്പെട്ട സുവിശേഷപരിഭാഷയുടെ ഘട്ടം. (2) പുതിയനിയമത്തിന്റെ ബാക്കി ഭാഗങ്ങൾ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയ സമ്പൂർണ്ണ പുതിയ നിയമപരിഭാഷയുടെ ഘട്ടം. (3) ബൈബിളിന്റെ പഴയനിയമപരിഭാഷയും, പരിഷ്ക്കരിച്ച പുതിയനിയമ പരിഭാഷയും ചേർത്ത് പൂർത്തീകരിച്ച സമ്പൂർണ്ണ ബൈബിൾ-പരിഭാഷയുടെ ഘട്ടം. ഇവയിൽ ഒന്നാം ഘട്ടത്തിന്റെ മുഖ്യസൂത്രധാരൻ ക്ലോഡിയസ് ബുക്കാനനും പ്രധാന പരിഭാഷകൻ കായംകുളം പീലിപ്പോസ് റമ്പാനും രണ്ടാംഘട്ടത്തിന്റെ മുഖ്യസൂത്രധാരൻ കേണൽ മൺട്രോയും രണ്ടാം ഘട്ടത്തിന്റെ തന്നെ ആദ്യഭാഗത്തിന്റെ (1807–1816) പ്രധാനപരിഭാഷകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും (പിന്നീട് മാർ ദീവന്നാസ്യോസ് രണ്ടാമൻ) രണ്ടാം ഭാഗത്തിന്റെ പ്രധാനപരിഭാഷക മേൽനോട്ടം നിർവ്വഹിച്ചത് ബെഞ്ചമിൻ ബെയ്‌ലിയും, മൂന്നാം ഘട്ടത്തിന്റെ പരിഭാഷാ മേൽനോട്ടം ബെഞ്ചമിൻ ബെയിലിയും തോമസ് നോർട്ടണും ആയിരുന്നു. മേല്പറഞ്ഞ ഒന്നും രണ്ടും ഘട്ടങ്ങളിൽ സുറിയാനി മൂലത്തോട് സമ്പൂർണ്ണ കടപ്പാട് പുലർത്തിയെങ്കിൽ, മൂന്നാം ഘട്ടത്തിൽ സുറിയാനി മൂലത്തോടൊപ്പം മറ്റ് ആധികാരിക പരിഭാഷകളും ഉപയോഗിച്ചു. ഒന്നാം ഘട്ടത്തിന്റെ പൂർത്തീകരണം, 1811 ബോംബെയിൽ അച്ചടിച്ച സുവിശേഷങ്ങളിലാണ്. രണ്ടാം ഘട്ടത്തിന്റെ പൂർത്തീകരണം ആണ് 1829ൽ അച്ചടിച്ചിറക്കിയ ബെയ്‌ലി ബൈബിൾ എന്ന സമ്പൂർണ്ണ പുതിയനിയമം. മൂന്നാം ഘട്ടത്തിന്റെ പൂർത്തീകരണം ആണ് 1841ലെ ബെയിലിയുടെ പേരിൽ അറിയപ്പെട്ട സമ്പൂർണ്ണ ബൈബിൾ. ഈ പരിഭാഷയും മറ്റു ചില മലയാള പരിഭാഷകളും ഉപയോഗിച്ചാണ് പിന്നീട് ബൈബിൾ സൊസൈറ്റി മലയാള വേദപുസ്തകം പ്രസിദ്ധീകരിക്കുന്നത്.

## II. 'റമ്പാൻ' ബൈബിളിന്റെ ശില്പികൾ

1811ലെ സുവിശേഷപരിഭാഷയ്ക്ക് 'റമ്പാൻ ബൈബിൾ'[(5)] എന്നും പേരുണ്ട്. 1811ൽ ഇത് അച്ചടിച്ചുവന്നപ്പോൾ, അതിനു പിന്നിൽ പ്രവർത്തിച്ച രണ്ടു പേർ പൊതുസമൂഹത്തിൽ അറിയപ്പെട്ട റമ്പാന്മാരായിരുന്നു. കായംകുളം പീലിപ്പോസ് റമ്പാനും, കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാനും. ഇവരിൽ പീലിപ്പോസ് റമ്പാൻ തിരുവിതാം

കൂറിലെ പ്രമുഖ സുറിയാനി മല്പാനും ആറാം മാർത്തോമ്മായുടെ പ്രധാന ഉപദേശകനുമായിരുന്നു. പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാർ ആർത്താറ്റുപള്ളി വികാരിയും, മല്പാനും, നസ്രാണിനേതാവുമായിരുന്നു. ഇവർ രണ്ടുപേരും ആറാം മാർത്തോമ്മായുടെ ആലോചനക്കാരും, പരസ്പരം സ്നേഹവും ബഹുമാനവും ഉള്ള വൈദികശ്രേഷ്ഠരും ആയിരുന്നു[6]. ഇനിയും ഇക്കാലത്തെ ബൈബിൾ വിവർത്തനവുമായി രണ്ടുപേരും ബന്ധപ്പെടുന്ന സമകാലീന രേഖകൾ ഏതെന്നു നോക്കാം.

പ്രധാനമായി മൂന്ന് വിഭാഗങ്ങളിലുൾപ്പെടുന്ന സമകാലീന രേഖകളേ നമ്മുടെ ശ്രദ്ധയിൽപ്പെടുന്നുള്ളൂ. *1. ഡോ. ക്ലോഡിയസ് ബുക്കാനൻ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന് എഴുതിയ കത്തെന്നു പറയപ്പെടുന്ന* ഒരു കത്ത് ഫാ. ജോസഫ് ചീരൻ ഉദ്ധരിക്കുന്നു[7]. ഈ കത്ത് ആധികാരികമെങ്കിൽ[8], വേദപുസ്തകം മലയാളത്തിലേക്ക് തർജമചെയ്‌വാൻ ഇട്ടൂപ്പ് മല്പാനോട് ബുക്കാനൻ ആവശ്യപ്പെടുകയും, അത് കിട്ടിയാൽ മുദ്രണം ചെയ്യിച്ച് കോപ്പികൾ അയച്ചുകൊടുക്കാൻ വാഗ്ദാനം ചെയ്യുകയും ചെയ്യുന്ന കത്താണ്. *2. 'നിരണം ഗ്രന്ഥവരി'* എന്നറിയപ്പെടുന്ന, 1750 മുതൽ 1829 വരെയുള്ള മലങ്കരസഭാചരിത്രം വേദപുസ്തക പരിഭാഷയെപ്പറ്റിപ്പറയുന്നിടത്ത് പീലിപ്പോസ് റമ്പാനെയാണ് പരിഭാഷയുടെ മുഖ്യചുമതലക്കാരനായി എടുത്തുകാട്ടുന്നത്. തമിഴിൽ അച്ചടിച്ച ബൈബിളും "ഇവിടെ എഴുതിയിട്ടുള്ള പുസ്തകങ്ങളും" ഒത്തുനോക്കി പൊരുൾ തിരിക്കുവാൻ, ക്ലോഡിയസ് ബുക്കാനൻ, കേണൽ മെക്കാളെയുടെ ഔദ്യോഗിക പിൻബലത്തോടെ, ആറാം മാർത്തോമ്മാ മുഖാന്തിരം ആണ് പീലിപ്പോസ് റമ്പാനെ ചുമതലപ്പെടുത്തിയത്. പക്ഷെ ഈ പരാമർശങ്ങളിൽ പീലിപ്പോസ് റമ്പാനോടൊപ്പം പരിഭാഷാ കാര്യത്തിൽ പ്രവർത്തിക്കുന്ന *കൊച്ചിട്ടി*[9], *തിമ്മയ്യാപ്പിള്ള*[10] എന്നിവരെയല്ലാതെ പുലിക്കോട്ടിൽ ഇട്ടൂപ്പു കത്തനാരെക്കുറിച്ച് പറയുന്നതേയില്ല [11]. എന്നാൽ ഒരിടത്ത്, സുറിയാനി വേദപുസ്തക ഭാഗങ്ങൾ കിട്ടിയിടത്തോളം കേണൽ മെക്കാളെക്കു കൊണ്ടുചെന്നു കൊടുക്കുന്ന കാര്യം പരാമർശിക്കുമ്പോൾ, പീലിപ്പോസ് റമ്പാന്റെകൂടെ "അങ്കമാലി ഇട്ടൂപ്പുകത്തനാ"രെയും കാണുന്നു[12]. "അങ്കമാലി ഇട്ടൂപ്പുകത്തനാർ" പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാർ അല്ലയെന്ന് ഫാ. ജോസഫ് ചീരൻ സമർത്ഥിക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും, ഉപകഥകളോ മുൻവിധികളോ ഇല്ലാതെ നോക്കിയാൽ ഈ ഇട്ടൂപ്പുകത്തനാർ പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാർ ആകാനും സാധ്യതയില്ലേ എന്ന ചോദ്യം അവശേഷിക്കുന്നു. ഏതായാലും...

⇩

**...സമകാലീന രേഖകളുടെ വെളിച്ചത്തിൽ വേദപുസ്തകപരിഭാഷയ്ക്ക് വ്യക്തമായി ആദ്യം പ്രവേശിച്ചത് പീലിപ്പോസ് റമ്പാൻ തന്നെയാണെന്നും, സാഹചര്യങ്ങളുടെയും പിൽക്കാല ആധികാരിക വിവരങ്ങളുടെയും പിൻബലത്തിൽ, ഈ ഉദ്യമത്തിൽ പീലിപ്പോസ് റമ്പാനോടു ചേർന്നു പ്രവർത്തിക്കാൻ പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാരും ഉണ്ടായിരുന്നിരിക്കണം എന്നും അനുമാനിക്കാം...**

⇩

...'സാഹചര്യങ്ങൾ' എന്നുപറയുമ്പോൾ ഡോ. ഫ്രാൻസിസ് ബുക്കാനൻ ഡോ. ക്ലോഡിയസ് ബുക്കാനൻ എന്നിവർ പുലിക്കോട്ടിൽ ഇട്ടൂപ്പുമല്പാനെ കണ്ടതും, 1810ൽ റസിഡന്റായിവന്ന കേണൽ മൺറോയുമായി ഇട്ടൂപ്പുകത്തനാരുടെ അടുപ്പവും, പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ മല്പാനും തമ്മിലുണ്ടായിരുന്ന സൗഹൃദവും അവർ സഭാകാര്യങ്ങളിൽ ഒന്നിച്ചു നിന്നു പ്രവർത്തിച്ചതും ചേർത്തുവച്ചു നോക്കുമ്പോഴുള്ള സാധ്യതയാണ്. (ക്ലോഡിയസ് ബുക്കാനൻ ഇട്ടൂപ്പ് കത്തനാർക്ക് എഴുതിയ കത്ത് വിശ്വസനീയമെങ്കിൽ, അതിന്റെ തുടർനടപടിയിൽ ഇട്ടൂപ്പുകത്തനാരല്ലേ ബൈബിൾ പരിഭാഷയ്ക്ക് നേതൃത്വം കൊടുക്കാൻ സാധ്യതയെന്നവാദം ഇവിടെ അവഗണിച്ചിട്ടില്ല. പിൽക്കാല ആധികാരിക വിവരണങ്ങളിലേക്ക് വരുമ്പോൾ ഈ വാദം പ്രത്യേകിച്ച് പരിഗണിക്കാം).

*3. ഡോ. ബുക്കാനന്റെ എഴുത്തും ഓർമ്മക്കുറിപ്പും ഗ്രന്ഥവും.*

1807 ജനുവരി 29ന് കൊച്ചിയിൽ നിന്ന് ക്ലോഡിയസ് ബുക്കാനൻ എഴുതിയ കത്ത് സി. എം. അഗുർ തന്റെ ഗ്രന്ഥത്തിൽ (Church History of Travancore) ഉദ്ധരിക്കുന്നതും, റവ. എച്ച്. പിയേഴ്സൺ ബുക്കാനന്റെ ഓർമ്മക്കുറിപ്പു പ്രസിദ്ധീകരിച്ചതിൽ പറയുന്നതും ബുക്കാനന്റെ തന്നെ "ക്രിസ്ത്യൻ റിസേർച്ചസ് ഇൻ ഏഷ്യ" എന്ന ഗ്രന്ഥപ്രകാരവും, ബൈബിൾ പരിഭാഷയ്ക്ക് മൂന്നു തദ്ദേശീയ ഭാഷാ പണ്ഡിതന്മാരെ നിയമിച്ചുവെന്നാണ്. അവരുടെ പേരുപറയുന്നില്ലതാനും. ഫാ. ജോസഫ് ചീരൻ പറയുന്നത്, ഇവർ യഥാക്രമം പുലിക്കോട്ടിൽ ഇട്ടൂപ്പുമല്പാനും, കായംകുളം പീലിപ്പോസ് റമ്പാനും തിമ്മയ്യാപ്പാപ്പിള്ളയും ആയിരുന്നുവെന്നാണ്. എന്നാൽ സിബിതരകനും, കുര്യൻതോമസും പറയുന്നത്, അവരിൽ രണ്ടുപേരെ അറിയാം. പീലിപ്പോസ് റമ്പാനും, കൊച്ചിട്ടി തരകനും, പക്ഷേ മൂന്നാമത്തെയാൾ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ആകാൻ തരമില്ല അത് ആരെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നുവെന്നാണ്. റെയ്നോൾഡ് വാഗ്നർ[13] പറയുന്നത്, ആ മൂന്നുപേർ റമ്പാൻ ജോസഫ്, റമ്പാൻ പീലിപ്പോസ്, തിമ്മയ്യാപ്പിള്ള എന്നിവർ ആകാനാണ് സാധ്യതയെന്നാണ്. എന്നാൽ എന്തടിസ്ഥാനത്തിലാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെ (പിന്നീട് റമ്പാൻ) മൂന്നുപേരുടെ ലിസ്റ്റിൽ നിന്ന് സിബി തരകനും, കുര്യൻ തോമസും ഒഴിവാക്കിയത് എന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു.

**ഇട്ടൂപ്പ് റമ്പാനെ ഒഴിവാക്കിയതിന്റെ പ്രധാന കാരണങ്ങൾ:**

1. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ പേരിൽ 'റമ്പാൻ ബൈബിൾ' (1811) അറിയപ്പെടാൻ സാധ്യമല്ല. കാരണം, 1807 ൽ ഏവൻഗേലിയോൻ പരിഭാഷ നടന്നപ്പോൾ, പീലിപ്പോസ് റമ്പാൻ മാത്രമേ റമ്പാനായിട്ടുള്ളൂ. ഇട്ടൂപ്പ് മല്പാൻ റമ്പാനാകുന്നത് 1809 ൽ മാത്രമാണ്.

2. പരിഭാഷാ കർമ്മത്തിൽ ഇട്ടൂപ്പുകത്തനാർ പങ്കുവഹിച്ചുവെങ്കിൽ ഇട്ടൂപ്പുകത്തനാരുമായി 'ഗാഢബന്ധം' പുലർത്തിയിരുന്ന സി. എം. എസ് മിഷനറിമാരും 19-ാം നൂറ്റാണ്ടിലെ ചരിത്രകാരന്മാരും അക്കാര്യം രേഖപ്പെടുത്തുമായിരുന്നില്ലേ?

3. പാമ്പാക്കുട ചെറിയപള്ളിയിലെ "റമ്പാൻ ബൈബിളിന്റെ" കോപ്പിയിലെ പാലപ്പള്ളിലച്ചന്റെ കുറിപ്പിൽ കായം

കുളത്തെ ഫീലിപ്പോസ് റമ്പാൻ പൊരുൾ തിരിച്ചുവെന്നാണ്; W. J റിച്ചാർഡിന്റെ Indian Christians of St. Thomas എന്ന ഗ്രന്ഥത്തിലും പീലിപ്പോസ് റമ്പാച്ചനെക്കുറിച്ച് ബൈബിൾ പരിഭാഷയുമായി ബന്ധിച്ചു പറയുന്നു.അവിടെയൊന്നും ഇട്ടൂപ്പ് റമ്പാന്റെ കാര്യം പറയുന്നില്ല.

മേല്പറഞ്ഞ മൂന്നു പ്രധാന വാദങ്ങൾക്കും തൃപ്തികരമായി മറുപടിയുള്ളതുകൊണ്ട് ഈ വാദങ്ങളുടെ അടിസ്ഥാനത്തിൽ ഇട്ടൂപ്പ് റമ്പാനെ ഒഴിവാക്കാം എന്നു തോന്നുന്നില്ല.

1. 'റമ്പാൻ ബൈബിൾ' എന്നത് ആരും ഔദ്യോഗികമായി നൽകിയ പേരല്ല. ആ പേര് 1811 നുശേഷം സാവധാനം അങ്ങിങ്ങായി ഉപയോഗിച്ചുവെന്നുമാത്രം. 1807ലോ 1809നു മുമ്പായോ അങ്ങനെ ഒരു പേരുപയോഗിച്ചതായി തെളിവില്ല. 1811നു ശേഷം ആ വിശേഷണമോ നാമമോ ഉപയോഗിച്ചുവെങ്കിൽ, അന്ന് റമ്പാനായിരുന്ന ഇട്ടൂപ്പുറമ്പാനെയും ആ വിശേഷണം ഉൾക്കൊള്ളുന്നു.

2. ഇട്ടൂപ്പുകത്തനാരുമായി ഗാഢബന്ധം പുലർത്തിയ ഇംഗ്ലീഷുകാർ പരിഭാഷകാര്യത്തിൽ അദ്ദേഹത്തെ ചേർത്തുപറയുമായിരുന്നില്ലേ എന്ന ചോദ്യത്തിന്, ഫാ. ചീരൻ ഉദ്ധരിക്കുന്ന ഡോ. ബുക്കാനന്റെ കത്തും, 1831ൽ പ്രസിദ്ധീകരിച്ച കൽക്കട്ടാ ബിഷപ്പ് മിഡിൽട്ടന്റെ ജീവചരിത്രം ഒന്നാംവാല്യം 292-ാം പേജും ഉത്തരമാണ്. അവിടെയെല്ലാം ബൈബിൾ പരിഭാഷാകാര്യത്തിൽ ഇട്ടൂപ്പുറമ്പാനെ (കത്തനാർ) യാണ് പരാമർശിക്കുന്നത്.

3. പാലപ്പള്ളിലച്ചന്റെ കുറിപ്പുപോലെ, W. J റിച്ചാർഡ്, തോമസ് വൈറ്റ് ഹൗസ്, യാക്കോബ് തൃതീയന്റെ അറബിയിലെ പുതിയ സുറിയാനിസഭാചരിത്രം, മുതലായവയിലൊക്കെ പീലിപ്പോസ് റമ്പാന്റെ പേരേ പറയുന്നുള്ളു എന്നതു സത്യമാണ്. പ്രധാന ചുമതലക്കാരൻ എന്നനിലയിൽ പീലിപ്പോസ് റമ്പാന്റെ പേരു കൊടുത്തുവെന്നതുകൊണ്ട്, ഇട്ടൂപ്പുറമ്പാന്റെ സഹകരണം ഇല്ലായിരുന്നുവെന്നർത്ഥമില്ല. കേരള ചരിത്രത്തിൽ ഗവേഷണം നടത്തി, ബൈബിൾ പരിഭാഷാകാര്യത്തിൽ ഇട്ടൂപ്പുറമ്പാന്റെ സ്ഥാനം എടുത്തു പറഞ്ഞവരുടെ ഒരു നിരതന്നെ ഫാ. ജോസഫ് ചീരന്റെ ലേഖനത്തിൽ[14] ചേർത്തിട്ടുണ്ട്.

## ഉപസംഹാരം

നിരണം ഗ്രന്ഥവരിയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാന്റെ പേര് ബൈബിൾ പരിഭാഷയുമായി ബന്ധപ്പെട്ട് കൊടുത്തിട്ടില്ല എന്നതുകൊണ്ടോ, ചില പിൽക്കാല പണ്ഡിതന്മാർ പീലിപ്പോസ് റമ്പാന്റെ പേരുമാത്രമേ ബൈബിൾ പരിഭാഷയുമായി ചേർത്തു പറഞ്ഞിട്ടുള്ളു എന്നതുകൊണ്ടോ, 1807 ൽ ഇട്ടൂപ്പുമല്പാൻ റമ്പാനായിരുന്നില്ല എന്നതുകൊണ്ടോ, ബൈബിൾ പരിഭാഷയിൽ നിന്ന് ഇട്ടൂപ്പു റമ്പാന്റെ പേര് ഒഴിവാക്കാമെന്നു തോന്നുന്നില്ല. എന്നാൽ എല്ലാവരും ഒരുപോലെ സമ്മതിക്കുന്ന പീലിപ്പോസ് റമ്പാന്റെ ബൈബിൾ പരിഭാഷാ നേതൃത്വം ഒരു രണ്ടാംസ്ഥാന നിയോഗമായി ചിത്രീകരിക്കുവാനും സാധ്യമല്ല. ചുരുക്കത്തിൽ, 1811 ലെ റമ്പാൻ ബൈബിളിന്റെ മുഖ്യശില്പികൾ, കായംകുളം പീലിപ്പോസ് റമ്പാനും, പുലിക്കോട്ടിൽ ഇട്ടൂപ്പു മല്പാനും (പിന്നീട് ഇട്ടൂപ്പു റമ്പാൻ, ദീവന്നാസ്യോസ് രണ്ടാമൻ) ആയിരുന്നു. 1811 ൽ രണ്ടുപേരും റമ്പാന്മാരായിരുന്നുവെന്നതുകൊണ്ട് റമ്പാന്മാരുടെ ബൈബിളായി റമ്പാൻ ബൈബിളിനെ കാണുന്നത് തികച്ചും യുക്തിഭദ്രവും ചരിത്രാധിഷ്ഠിതവുമാണ്. സമ്പൂർണ്ണ പുതിയ നിയമ പരിഭാഷയ്ക്കായി പീലിപ്പോസ് റമ്പാന്റെ കാലശേഷം ചുമതലയേറ്റെടുത്ത് ഒരു ഭാഗം പൂർത്തീകരിച്ചതും പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാൻ (ജോസഫ് റമ്പാൻ) ആയിരുന്നു. അദ്ദേഹം മെത്രാനായതോടെയും സെമിനാരി സ്ഥാപനകാര്യത്തിൽ മുഴുകിയതോടെയും ബൈബിൾ പരിഭാഷാകാര്യത്തിന്റെ തുടർപ്രവർത്തനം വേണ്ടപോലെ പുരോഗമിച്ചില്ല, എന്നത് സത്യമാണ്. അക്കാര്യം മൺറോയുടെ പല കത്തുകളിലും സൂചിപ്പിച്ചിട്ടുമുണ്ട്[15].

**വാൽക്കഷണം:** വിവാദ നിലപാടുകളെ സമരസപ്പെടുത്താൻ അതും ശരി, ഇതും ശരിയെന്നുപറയുന്ന മധ്യസ്ഥ-തട്ടിക്കൂട്ടലായിട്ട് ഈ നിഗമനത്തെ പുച്ഛിച്ചുതള്ളുന്നതിനുമുമ്പ് സാഹചര്യത്തിന്റെയും സമകാലീന തെളിവുകളുടെയും പിൽക്കാല സാക്ഷ്യങ്ങളുടെയും അടിസ്ഥാനത്തിൽ ഒന്നുകൂടി ആലോചിക്കണമേ എന്നയപേക്ഷ.

(1)ഫാ. ഡോ. ജോസഫ് ചീരൻ (എഡിറ്റർ), *പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811 ലെ മലയാളം ബൈബിളും*, എം. ജെ. ഡി. പബ്ളിഷിംഗ് ഹൗസ്, കുന്നംകുളം, 2010

(2) "ഇംഗ്ലീഷ് ചർച്ച് മിഷനും മലയാളം ബൈബിളും", ടി പുസ്തകം, അനുബന്ധം

(3) "റമ്പാൻ ബൈബിൾ: ഒരു ചരിത്രാന്വേഷണം, *മലങ്കരസഭ*, മാർച്ച് 2011

(4) "പരിഭാഷകൻ പീലിപ്പോസ് റമ്പാൻ തന്നെ", *മലങ്കരസഭ*, മെയ്, 2011

(5) "റമ്പാൻ ബൈബിളി"ന് മനോഹരമായ ഒരു വിവരണമാണ്, ഡോ. സിബി തരകൻ മേൽപരാമർശിച്ച ലേഖനത്തിൽ നൽകിയിരിക്കുന്നത്. 'റമ്പാൻ ബൈബിൾ' എന്ന പ്രയോഗത്തിന് പ്രചാരം നൽകിയത് ശ്രീ. പി. വി. മാത്യു ആണെന്ന് തോന്നുന്നു.

(6) ഈ സ്നേഹബന്ധത്തിന്റെ അടിസ്ഥാനത്തിലാണ്, ഫീലിപ്പോസ് റമ്പാന്റെ ചരമത്തിൽ, ഇട്ടൂപ്പ് റമ്പാൻ രചിച്ച *വിലാപദശകം*

(7) പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811ലെ മലയാളം ബൈബിളും, പേജ് 71

(8) ഈ കത്ത് ഫാ. പി. എം. ജോസിന്റെ സാക്ഷ്യപ്രകാരമാണ് ഉദ്ധരിച്ചിരിക്കുന്നതെങ്കിലും അതിപ്പോൾ എവിടെ സൂക്ഷിച്ചിരിക്കുന്നുവെന്നോ അതിന്റെ ഇംഗ്ലീഷിലോ മലയാളത്തിലെ ഉള്ള ഫോട്ടോകോപ്പിയെങ്കിലും ലഭ്യമാണോ എന്നൊന്നും വ്യക്തമല്ല

(13) (മേൽ സൂചിപ്പിച്ച ഗ്രന്ഥം മേൽപരാമർശിച്ച കുറിപ്പ് '2' കാണുക)

(14) മേൽ സൂചിപ്പിച്ച ഗ്രന്ഥം (കുറിപ്പ് 1 കാണുക) പേജ് 71-77 ഇവിടെ ചേർത്തിരിക്കുന്നവരെല്ലാം കേട്ടുകേൾവിയുടെ അടിസ്ഥാനത്തിൽ ഇട്ടൂപ്പുറമ്പാന്റെ പേര് ചേർത്തതാണ് എന്ന് വാദിക്കുന്നത് ബാലിശമാണ്

(15) പി. ചെറിയാന്റെ മലബാർ സിറിയൻസ് ആൻഡ് ദ ചർച്ച് മിഷണറി സൊസൈറ്റി എന്ന ഗ്രന്ഥത്തിന്റെ അനുബന്ധമായി പ്രസ്തുത കത്തുകളുണ്ട്.

■

*For Favours Received*



ഒരു വിശ്വാസി



Elizabeth John
Kottayam





ഒരു വിശ്വാസി

## തുകിലുണർത്ത്

### ബിഷപ്പ് ആന്റണി ബ്ലൂമിന്റെ
### On Prayer
### എന്ന ഗ്രന്ഥത്തിൽ നിന്ന്

ഇപ്പോൾ മറ്റൊന്ന് ചെയ്യുക. താഴ്മ ശീലിക്കുക (Humility) യഥാർത്ഥമായി, പദത്തിൽ ആഴമായ അർത്ഥത്തിൽ ശീലിക്കുക താഴ്മ എന്നതിന്റെ ആംഗലേപദം humility യുടെ നിഷ്പത്തി "humus" അഥവാ "ഫലഭൂയിഷ്ടമായ നിലം" എന്ന പദത്തിൽ നിന്നുമാണ്. എന്നെ സംബന്ധിച്ചിടത്തോളം താഴ്മയെന്നത് നാം സാധാരണകാട്ടുന്നതല്ല. നാം ഏറ്റവും മോശമാണെന്ന് മറ്റുള്ളവരെ ബോധ്യപ്പെടുത്താനുള്ള കൃത്രിമ ഭാവ പ്രകടനങ്ങളല്ല. താഴ്മ ഭൂമിയുടെ അവസ്ഥയാണ്. ഭൂമി എല്ലായ്പോഴും അവിടെയുണ്ട്, എല്ലായ്പോഴും നമ്മെ ജീവിക്കാനനുവദിക്കുന്നുണ്ട്, ഒരിക്കലും അനുസ്മരിക്കപ്പെടുന്നില്ല, എല്ലാവരാലും ചവിട്ടപ്പെടുന്നു. ചിലയിടങ്ങളിൽ നമ്മുടെ എല്ലാ ചവറുകളേയും അനാവശ്യങ്ങളേയും നാം അതിലേക്കിടുന്നു. മൗനമായി എല്ലാം സ്വീകരിച്ച്, അത്ഭുതകരമായ രീതിയിൽ എല്ലാ എച്ചിലുകളേയും നവ സമ്പന്നമാക്കി പരിണമിപ്പിച്ചുകൊണ്ട്, ദ്രവത്വത്തിന്റെ മധ്യത്തിൽ ദ്രവത്വത്തെത്തന്നെ ജീവശക്തിയായും സൃഷ്ടിപരതയുടെ നവ സാധ്യതയായും പരിവർത്തിപ്പിച്ചുകൊണ്ട്, പ്രകാശത്തിലേക്ക് തുറവിയുമായി, മഴയെ സ്വാഗതം ചെയ്തുകൊണ്ട്, നാം വിതക്കുന്ന ഏത് വിത്തും മുപ്പതും, അറുപതും, നൂറും മേനിയായി അതിനെ പൂർണ്ണമാക്കുവാനായി സ്വീകരിക്കുന്നതിന് തയ്യാറായിക്കൊണ്ട് അത് അവിടെയുണ്ട്. ദൈവസന്നിധിയിൽ ഇതുപോലെയാവാൻ പഠിക്കുക. പരിത്യജിക്കുക. കീഴടങ്ങുക. ദൈവത്തിൽ നിന്നും മനുഷ്യരിൽ നിന്നും എന്തും സ്വീകരിക്കുവാൻ തയ്യാറാവുക.

**സ്വതന്ത്ര പരിഭാഷ : സഖേർ**

## TITHING – A FORGOTTEN SPIRITUAL EXERCISE contd...

**TITHING TESTIMONIALS**

During my hospital visit to CMC hospital, Vellore, I came across two women who tithed their income.

Case 1: A 55 year old lady, undergoing treatment at the hospital had this habit of tithing. She operated two accounts. a/c A- tithing for god's work, a/c B- reserved for her family's monthly medical expenses. Whatever money was saved from even the medical a/c was transferred to a/c A for god's work.

Case 2: A 30 year old lady undergoing treatment for severe skin disease amounting to a huge sum per visit but still makes it a point to tithe & doesn't utilize a penny from it for treatment or personal use.

'Eranoi'- a Greek association of people who joined together to provide interest-free loans for people who cannot meet their needs. The Jews too did the same. Colgate international is believed to tithe their income.

**Conclusion**

God doesn't require our money but wants us to joyfully & willingly give. God's aware that money is man's stumbling block. Greed forces us to hold tightly to money. We should tithe because we have a personal financial responsibility to our church & society.we procure loans to evade tax, why not tithe for charity & get tax exemption. Remember God loves a willing cheerful giver, are we one?

## ധനം ചില വിനിമയ...

9-ാം പേജിൽ നിന്നു തുടർച്ച...

ആകർഷമായ (catching) നമ്പറുകൾ ലഭിക്കുന്നതിനുവേണ്ടി പോലും ചെലവഴിക്കുന്ന തുക പലപ്പോഴും ലക്ഷത്തിൽ അധികരിക്കുന്നു. അതുകൊണ്ട് ലാളിത്യത്തിന്റെയും മിതത്വത്തിന്റെയും എതിർ ആശയമാണ് ധൂർത്തെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.

ഇവിടെ ആശയത്തിന്റെ വ്യക്തതയ്ക്കുവേണ്ടി എന്താണ് മനുഷ്യന്റെ ആവശ്യങ്ങൾ എന്ന് നിർവ്വചിക്കേണ്ടി വരും. ആവശ്യം എന്നത് മനുഷ്യന്റെ ആഗ്രഹം, അഭിലാഷം, സ്വപ്നം, ആർത്തി തുടങ്ങിയ പദങ്ങളുമായി ബന്ധപ്പെട്ട ഒരു കാര്യമല്ല. വ്യക്തിയുടെയും സമൂഹത്തിന്റെയും ന്യായവും ഭദ്രവുമായ നിലനിൽപിന് അടിസ്ഥാനമായ ഭൗതിക ഘടകങ്ങളുടെ ലഭ്യതയാണ് വിവക്ഷ. ഇത് ഓരോരുത്തർക്കും കിട്ടുവാൻ ആവശ്യമായ വിഭവങ്ങൾ ഭൂമിയിൽ ഉണ്ടായിരിക്കണം. ഇത് എല്ലാവരും ഉപയോഗപ്പെടുത്തിയാൽ പാരിസ്ഥിതിക പ്രശ്നങ്ങൾ സൃഷ്ടിക്കപ്പെടുകയില്ല എന്ന് ഉറപ്പാക്കുകയും വേണം. എല്ലാവർക്കും ജീവസന്ധാരണത്തിന് അനുപേക്ഷണീയമായി ലഭിക്കേണ്ട ജീവിത സൗകര്യങ്ങൾ പാരിസ്ഥിതിക സന്തുലത തകർക്കാതെ നീതിപൂർവ്വം ലഭ്യമാകുന്ന ഒരു ക്രമീകരണമാണ് സൃഷ്ടിക്കപ്പെടേണ്ടത്. അതായത്, ന്യായമായി എല്ലാവർക്കും കിട്ടേണ്ട കുറഞ്ഞ സൗകര്യം ലഭ്യമാക്കുകയും, എന്നാൽ ഇത് പ്രകൃതിയുടെ നിലനിൽപ് അപകടത്തിലാകാതിരിക്കുകയും വേണം. ഇത്രയും ധനം മാത്രമാണ് ഓരോരുവനും ചെലവഴിക്കാൻ അനുവാദമുള്ളത്. അതിനപ്പുറമുള്ള ചെലവുകൾ ധൂർത്താണ്. സമീകൃതമായ ഭക്ഷണം, വാസയോഗ്യമായ പാർപ്പിടം, ശുചിത്വമുള്ള ജലം, വിദ്യാഭ്യാസ സൗകര്യം, അന്തസ്സായ വസ്ത്രധാരണം, ചികിത്സാ ലഭ്യത യാത്രാ-വിനോദ സൗകര്യങ്ങൾ ഇവയെല്ലാം ആണ് മനുഷ്യന്റെ അടിസ്ഥാന സൗകര്യങ്ങളായി പരിഗണിക്കാവുന്നത്. എന്നാൽ ഇതിൽ ഓരോന്നിന്റെയും പേരിൽ നിയന്ത്രണമില്ലാതെ പണം ചെലവാക്കാൻ സാധിക്കും എന്നതും വിസ്മരിക്കുന്നില്ല. ആവശ്യങ്ങൾ തിരിച്ചറിഞ്ഞ് കർശനമായ ആത്മനിയന്ത്രണത്തിന് വിധേയമായി നീതിപൂർവ്വം ചെലവുചെയ്യുകയാണ് ന്യായവും ശരിയും. ഒരുവൻ ഉപഭോഗിക്കുന്ന രീതിയിൽ ലോകത്തുള്ള എല്ലാവരും ചെലവിടുമ്പോൾ ആവശ്യമായി വരുന്ന വസ്തുക്കളുടെ ലഭ്യതയും, ഓരോരുവനും അതിനുള്ള ക്രയശേഷിയും ഉണ്ടായിരിക്കുകയും, ഇവയുടെ ഉപഭോഗം വഴി പാരിസ്ഥിതിക സന്തുലത തകരാതിരിക്കുകയുമായിരിക്കണം ചെലവഴിക്കുന്നതിന്റെ മാനദണ്ഡം എന്നു ചുരുക്കം.

അതുകൊണ്ട് കൈവശമുള്ള സമ്പത്തിന്റെ അളവല്ല, ചെലവിടുന്നതിന്റെ അടിസ്ഥാനം. സ്വത്തിന്റെ ഉടമസ്ഥത ധൂർത്തിനെ നീതീകരിക്കുന്നില്ല. ധൂർത്ത് അടിസ്ഥാനപരമായി മനുഷ്യന്റെ ആവശ്യങ്ങൾ പരിഗണിച്ചല്ല നടക്കുന്നത്; നേരെ മറിച്ച് സമൂഹത്തിൽ സ്വന്തം ഗുരുത്വവും പ്രാമാണ്യവും അംഗീകരിപ്പിക്കുന്ന ശ്രമത്തിന്റെ ഭാഗമായാണ്. ഇവിടെ മനുഷ്യമനസ്സിനെ നയിക്കുന്നത് ഭോഗതൃഷ്ണയും ആസക്തിയും പൊങ്ങച്ചവും ആത്മപ്രശംസയ്ക്കുവേണ്ടിയുള്ള അന്വേഷണവുമാണ്. ധൂർത്തിനെ സാധൂകരിക്കാൻ ഉന്നയിക്കുന്ന മനുഷ്യന്റെ ആവശ്യങ്ങൾ കൃത്രിമമാണ്, സത്യസന്ധമല്ല. ഇത്തരം ആവശ്യങ്ങൾ അതിർത്തിയില്ലാത്തതും അതു ശമിപ്പിക്കുവാനുള്ള ശ്രമം അസാധ്യവുമാണ്. ഈ ഭോഗപരതയുടെ അന്ത്യം പ്രകൃതിയെ നശിപ്പിച്ച് ഭൂമിയെ വാസയോഗ്യമല്ലാതാക്കും.

ധൂർത്ത് വ്യക്തിപരമായ കാര്യമല്ല. ഇത് സമൂഹവുമായി ബന്ധപ്പെട്ട പ്രവൃത്തിയാണ്. നാം ജീവിക്കുന്ന സമൂഹത്തിൽ അടിസ്ഥാന ആവശ്യങ്ങൾ നിർവ്വഹിക്കുന്നതിനുള്ള ധനം ഇല്ലാതെ കഴിയുന്നവരാണ് ഭൂരിപക്ഷം. അവർക്കു ന്യായമായി കിട്ടേണ്ട സമ്പത്ത് മറ്റുള്ളവർ കൈവശപ്പെടുത്തിയാണ് ധൂർത്ത് നടത്തുന്നത്. അതായത് ധൂർത്തടിക്കുന്ന പണം ദരിദ്രന് അവകാശപ്പെട്ടതാണ്. അതുകൊണ്ട് ധൂർത്തടിക്കൽ ഒരു ധാർമ്മിക-ആത്മീക പ്രശ്നമായി മാറുന്നു. ദാരിദ്ര്യരേഖയ്ക്ക് കീഴെയുള്ള മനുഷ്യർ സാമ്പത്തിക കാര്യത്തിൽ മുട്ടുള്ളവരായി കഴിയുമ്പോൾ അവർക്കു ലഭിക്കേണ്ട സമ്പത്ത് ധൂർത്തടിക്കുകയും അവരുടെ അവസ്ഥയോട് യാതൊരു സംവേദനത്വവും ഇല്ലാതെ കഴിയുകയും ചെയ്യുന്നത് പാപമല്ലാതെ മറ്റെന്താണ്? ഈ ജീവിതരീതിക്ക് ഒരു നീതീകരണമില്ല. അത് അസാമൂഹികമാണ്, കുറ്റകരമാണ്. ഗാന്ധിജി സാധാരണ ഭക്ഷണം കഴിച്ചിരുന്നതും ലളിതമായ പാർപ്പിട യാത്രാ സൗകര്യങ്ങൾ ഉപയോഗപ്പെടുത്തിയതും വസ്ത്രധാരണത്തിൽ മിതത്വം പാലിച്ചതുമെല്ലാം ധാർമ്മിക ബോധത്തിന്റെ നിർബന്ധത്തിലാണ്. യേശു തന്റെ ശിഷ്യന്മാർക്ക് അവരുടെ ജീവിതത്തിൽ എത്രമാത്രം സൗകര്യങ്ങൾ ആകാമെന്ന് നിർദ്ദേശിക്കുന്നത് ശ്രദ്ധിക്കേണ്ട കാര്യമാണ്. അദ്ദേഹം ക്രൂശിക്കപ്പെട്ടപ്പോൾ ഒരു മേൽ വസ്ത്രവും അടിയുടുപ്പും അല്ലാതെ പങ്കിടുവാനായി പടയാളികൾക്ക് മറ്റൊന്നും അദ്ദേഹത്തിൽ നിന്ന് കിട്ടിയില്ല. ഈ ജീവിതമാതൃകയുടെ സ്വാധീനം നിഷേധിക്കുന്നവർക്കേ ധൂർത്ത് നടത്താനാവൂ. യൂണിസെഫിന്റെ കണക്കിൻ പ്രകാരം നാല്പതിനായിരം കുട്ടികളാണ് ദിനംപ്രതി ഭക്ഷണദൗർലഭ്യം കൊണ്ടു മരിക്കുന്നത്. അതായത്, വർഷം തോറും പട്ടിണി കൊണ്ട് മരിക്കുന്ന കുട്ടികളുടെ എണ്ണം പതിനേഴ് ദശലക്ഷം അടുത്താണ്. World Institute of Hunger and Development നടത്തിയ പഠനപ്രകാരം 178 ദശലക്ഷം കുട്ടികൾ പോഷകക്കുറവു കൊണ്ട് സ്ഥായിയായ ആരോഗ്യപ്രശ്നങ്ങൾക്ക് ഇരയാകുന്നു. ലോകത്തിലെ 70 ശതമാനം ഉപഭോഗ വസ്തുക്കൾ ഉപയോഗപ്പെടുത്തുന്നത് 15 ഉം 20 ഉം ശതമാനത്തിനിടയിൽ വരുന്ന ധനിക ന്യൂനപക്ഷമാണ്. അവശേഷിക്കുന്ന 30 ശതമാനം വിഭവങ്ങൾ കൊണ്ട് 85 ശതമാനത്തോളം ജനങ്ങൾ തൃപ്തരാകേണ്ടിവരുന്നു. ദാരിദ്ര്യം ഇത്രമാത്രം രൂക്ഷമായ ഭാവം പ്രകടിപ്പിക്കുമ്പോൾ അതിനുള്ള കാരണക്കാർ തങ്ങളാണെന്ന് വിസ്മരിച്ചും ഈ അടിസ്ഥാന യാഥാർത്ഥ്യങ്ങളിൽ നിന്ന് മുഖം തിരിച്ചും കഴിയുന്നവരാണ് ധൂർത്തുകാർ എന്ന് തിരിച്ചറിയേണ്ടിയിരിക്കുന്നു.

ഇതോടൊപ്പം തന്നെ അനിയന്ത്രിത ഉപഭോഗം പാരിസ്ഥിതിക സന്തുലിത എങ്ങനെ തകർക്കുന്നു എന്നതും മനസ്സിലാക്കേണ്ടതാണ്. നിയന്ത്രണമില്ലാത്ത ഉപഭോഗം വഴി വർദ്ധമാനമാകുന്ന മാലിന്യത്തിന്റെ അളവ്, ജലം, വായു, കര എന്നിവയുടെ മലിനീകരണം, ആഗോള താപീകരണം, വനനാശം, മഴക്കുറവ്, ഓസോൺ പാളിയുടെ വിള്ളൽ, രാസമഴ, മരുഭൂമീകരണം, സമുദ്രജലനിരപ്പിന്റെ ഉയർച്ച, ജൈവവൈവിധ്യത്തിന്റെ തകർച്ച തുടങ്ങിയവയുടെയെല്ലാം അടിസ്ഥാനം അനിയന്ത്രണമായ മനുഷ്യന്റെ ഉപഭോഗ തൃഷ്ണ എന്നത് നാം ഓർക്കേണ്ടതുണ്ട്. അതായത് ധൂർത്ത് വഴി ഭൂമിയുടെ ആവാസവ്യവസ്ഥയും ജൈവക്രമവും



തകരുകയാണ്. സാവകാശം പ്രകൃതി വാസയോഗ്യമല്ലാതെയായിത്തീരുന്നു എന്ന സൂചനയാണ് ഇതു നൽകുന്നത്. ഭൂമിയുടെ നീതിപൂർവ്വമായ കാര്യവിചാര ശുശ്രൂഷയാണ് ദൈവം നമ്മെ ഏല്പിച്ചിരിക്കുന്നത്. അതിനെ ചൂഷണം ചെയ്തു നശിപ്പിക്കാനല്ല. അതുകൊണ്ട് ധൂർത്ത് ദൈവകല്പനയുടെ നേരിട്ടുള്ള നിഷേധവും കടുത്ത കുറ്റകൃത്യവുമായി കാണേണ്ടതുണ്ട്.

ധനികൻ ധൂർത്ത് നടത്തുമ്പോൾ സമൂഹത്തിലെ ജീവിതച്ചെലവും ന്യായമായി ഉയരും. ഇതു ബാധിക്കുന്നത് കൂടുതലായും ദരിദ്രവിഭാഗത്തെയാണ്. ദരിദ്രന്റെ സമ്പത്ത് അപഹരിക്കുന്നതോടൊപ്പം ഉള്ള പണംകൊണ്ട് ജീവിക്കാൻ അവർക്ക് സാധിക്കാത്ത വിധം ജീവിതച്ചെലവ് വർദ്ധിക്കുകയും ചെയ്യുന്നു. അവർ അർദ്ധപട്ടിണിയിൽ നിന്ന് പൂർണ്ണ പട്ടിണിയിലേക്കു മാറും. ജീവിതം ദുസ്സഹമാകും. ഈ പശ്ചാത്തലത്തിലാണ് ധൂർത്തിന്റെ ഭീകരതയും ഹിംസാത്മകതയും മൂർത്തമായി പ്രകടമാകുന്നത്. ധൂർത്ത് ആവശ്യങ്ങൾക്ക് പുതിയ വ്യാഖ്യാനം നൽകുന്നു. അടിസ്ഥാന ആവശ്യങ്ങളുടെ പ്രാഥമിക പരിഗണനകളും മുൻഗണനകളുമെല്ലാം ഇത് അട്ടിമറിക്കുന്നു. വീടുകൾ അടിസ്ഥാനപരമായി മനുഷ്യന്റെ സംരക്ഷണത്തിനും വിശ്രമത്തിനുമുള്ള സംവിധാനമായിട്ടല്ല വിലയിരുത്തുന്നത്. അതൊരു സ്വകാര്യലോകമാണ്. അനന്തമായ സുഖാനുഭവങ്ങളുടെ അതുല്യമായ പ്രപഞ്ചം. കാറുകൾ ഉൾപ്പെടെയുള്ള വാഹനങ്ങൾ യാത്രാസൗകര്യത്തിന് ഉപരിയായി അതിന്റെ മട്ടും വലിപ്പവും വിലയും വേഗതയുമെല്ലാം വഴി മനുഷ്യനെ അമ്പരപ്പിക്കാനാണ് ലക്ഷ്യമിടുന്നത്. അതോടെ ഇവയുടെയെല്ലാം അടിസ്ഥാന പരിഗണനകൾ നഷ്ടപ്പെട്ട ആഡംബര വസ്തുക്കളായി പരിണമിക്കുന്നു. സത്യത്തിൽ ഇവയെല്ലാം ധാർമ്മികബോധമുള്ള മനുഷ്യനെ അലോസരപ്പെടുത്തുന്ന അനുഭവമാണ്.

ധൂർത്തടിക്കുന്നത് യഥാർത്ഥത്തിൽ സ്വാർത്ഥതയുടെ പ്രകടനം കൂടിയാണ്. ധാരാളിത്തം കാണിച്ച് സമൂഹത്തെ തങ്ങളുടെ മഹത്വം അംഗീകരിപ്പിക്കുകയാണ് ലക്ഷ്യം. സമൂഹത്തിന് വ്യക്തി സൃഷ്ടിക്കുന്ന സമ്പത്തിന്റെ വിനിയോഗത്തിൽ അവകാശം ഉണ്ട് എന്ന വസ്തുത വിസ്മരിച്ചാണ് ഈ പ്രകടനം. കൈവശം വന്നുചേർന്ന സമ്പത്തിൽ അതിജീവനത്തിനുള്ള മിനിമം അവകാശവും കൈകാര്യകർത്തൃത്വവും മാത്രമേ വ്യക്തിക്കുള്ളൂ

**സ്വന്തം കുടുംബം പുലർത്തുന്ന തിനുള്ള സമ്പത്തിന്മേൽ മാത്രമേ ഓരോരുവനും അവകാശമുള്ളൂ എന്നതിലേക്ക് വിരൽ ചൂണ്ടുന്നതാണ് തോട്ടത്തിലേക്ക് ജോലിക്കായി വിളിക്കപ്പെട്ട കൂലിക്കാരുടെ ഉപമ (മത്തായി 20:1 – 16).**

എന്നതാണ് വേദപുസ്തക ചിന്ത. കൈവശം വച്ചിരിക്കുന്ന സമ്പത്ത് ദരിദ്രന്റെ പുലർച്ചയ്ക്കുവേണ്ടി ദൈവം ഏല്പിച്ചിരിക്കുന്നതാണ്. അതിന്മേൽ വ്യക്തിക്കു കർത്തൃത്വമില്ല. 'ദരിദ്രനെ ഓർക്കുക' (ഗലാത്യർ 2:10) എന്നത് ആദിമസഭയിലെ ഒരു മുഖ്യ പ്രബോധനമായിരുന്നു. 'ഓർക്കുക' എന്നതുകൊണ്ട് വിശ്വാസിക്കുള്ള സമ്പത്ത് അവരുമായി പങ്കുവയ്ക്കുക എന്നതാണ് സാരം. അക്കാര്യം ചിന്തിച്ചാൽ ഒരുവനും ധൂർത്തടിക്കാനാവില്ല. ദരിദ്രനും കൂടി ഉപയോഗപ്രദമായി ധനം ശ്രദ്ധാപൂർവ്വം വിനിയോഗിക്കണം എന്നതാണ് ഇവിടെ സൂചന (2 കൊരി. 8:18 -21). അതായത് കൈവശത്തിലിരിക്കുന്ന സമ്പത്ത് ദരിദ്രന്റെ കൂടി പരിപാലനത്തിനായി ദൈവം ഏല്പിച്ചിരിക്കുന്ന നിധിയായി കാണണമത്രേ. ആ ബോധ്യത്തിലുള്ളവരെ സംബന്ധിച്ച് ധൂർത്തടിക്കുന്നത് ദരിദ്രന്റെ ഭിക്ഷാപാത്രത്തിൽ നിന്ന് അപഹരിച്ച് നാനാവിധമാക്കുന്ന പ്രവൃത്തിയാണ്.

സ്വന്തം കുടുംബം പുലർത്തുന്നതിനുള്ള സമ്പത്തിന്മേൽ മാത്രമേ ഓരോരുവനും അവകാശമുള്ളൂ എന്നതിലേക്ക് വിരൽ ചൂണ്ടുന്നതാണ് തോട്ടത്തിലേക്ക് ജോലിക്കായി വിളിക്കപ്പെട്ട കൂലിക്കാരുടെ ഉപമ (മത്തായി 20:1-16). അവിടെ കഴിവും പ്രാപ്തിയും പോലെ അദ്ധ്വാനിക്കാനുള്ള ബാധ്യത ഓരോ കൂലിക്കാരനുമുണ്ടെന്നു സൂചിപ്പിക്കുന്നു. എന്നാൽ ഒരു ദീനോറോയ്ക്കുള്ള അവകാശമേ ഓരോരുവനും ലഭിക്കുന്നുള്ളൂ. അതായത് ബുദ്ധിയും പ്രാപ്തിയും പോലെ ഓരോരുവനും സമൂഹത്തിനുവേണ്ടി അദ്ധ്വാനിക്കുന്നു. എന്നാൽ സ്വന്തം കുടുംബത്തിന് ചെലവുകഴിയാനുള്ള ഒരു ദിനൊറോ മാത്രം ഓരോരുവനും അവകാശമായി ലഭിക്കുന്നുള്ളൂ. ധൂർത്തിനുള്ള സമ്പത്ത് സമ്പാദിച്ചുവയ്ക്കാനുള്ള സാധ്യത ഈ ഉപമ നിഷേധിക്കുന്നു.

ധൂർത്ത് വാസ്തവത്തിൽ സമൂഹത്തിലും സഭയിലുമുള്ള കൂട്ടായ്മയും ഐക്യവും തകർത്ത് വിഭാഗീയതയും ധ്രുവീകരണവും വിദ്വേഷവും വർദ്ധിപ്പിക്കുന്നു. സഭയിലും സമൂഹത്തിലും ധൂർത്തടിക്കുന്നവരുമായി ദരിദ്രന് എന്തു ബന്ധമാണുള്ളത്? ധൂർത്ത് സൃഷ്ടിക്കുന്നത് അകൽച്ചയാണ്. വിദ്വേഷമാണ്. ഈ കാര്യം പൗലോസ് കുർബാനാനുഭവവുമായി ബന്ധിപ്പിച്ച് സൂചിപ്പിക്കുന്നുണ്ട് (1 കൊരി. 11:27-34). ഇത് പാപമാണ്. എന്നും കർത്താവിന്റെ തിരുരക്തശരീരങ്ങളെ പ്രതി ഇവർ കുറ്റക്കാരാണ് എന്നും പൗലോസ് വിധിയെഴുതുന്നു. രക്ഷകനെ കണ്ടെത്തിയ സക്കായി തന്റെ സ്വത്തിന്റെ പകുതി ദരിദ്രർക്കു ഭാഗിച്ചുകൊടുക്കുന്നതായി കാണുന്നു. രക്ഷ പ്രാപിക്കുവാനുള്ള ആഗ്രഹവുമായി എത്തുന്ന യുവാവിനോട് അവന്റെ സ്വത്തു മുഴുവൻ ദരിദ്രർക്കു പങ്കിട്ടു കൊടുത്തശേഷം തന്നെ അനുഗമിക്കുവാൻ ക്രിസ്തു ആവശ്യപ്പെടുന്നു. ധനവാന്റെയും ദരിദ്രന്റെയും ഉപമയിൽ തന്റെ സ്വത്ത് ധൂർത്തടിച്ച് ജീവിച്ചു എന്ന ഏക കുറ്റമാണ് അവന്റെ ശിക്ഷയ്ക്ക് ആധാരമായി ചൂണ്ടിക്കാണിക്കുന്നത്. അതായത് സ്വത്തിന്റെ അമിതമായ ഉടമസ്ഥതയും ഉപഭോഗവും മനുഷ്യനെ രക്ഷയ്ക്ക് പുറത്താക്കുന്ന പാപമാണ് എന്നാണ് സൂചിപ്പിക്കുന്നത്. അതായത് സ്വത്ത് പങ്കുവയ്ക്കുന്നത് സമൂഹസൃഷ്ടിക്ക് സഹായകമാകുന്നു.

ദാരിദ്ര്യം അനുഭവിക്കേണ്ടി വരുന്നതും അതുമൂലമുള്ള സഹനവും ഭാഗ്യമായി ക്രിസ്തു പഠിപ്പിക്കുന്നു എന്നത് ശരിയാണ്. എന്നാൽ ഈ ചൂഷണ, പീഡന വ്യവസ്ഥിതി നിലനിർത്തുന്ന അനീതിപരമായ സാമൂ

1977-ൽ ഞാനും ഭാര്യയും, അബദ്ധവശാൽ ശംഖുമുഖം കടലിൽ താഴ്ന്ന് പോയെങ്കിലും, 3 മുക്കവ ബാലന്മാർ ഞങ്ങളെ തള്ളി, കരയ്ക്ക് അടുപ്പിച്ചു. ഞങ്ങളുടെ മക്കളുടെ സാന്നിദ്ധ്യത്തിൽ, ദൈവം ജീവൻ രക്ഷിച്ചു.

ആധുനിക വൈദ്യശാസ്ത്രം പോലും ഉപേക്ഷിച്ചിട്ടും, എനിക്കും ഭാര്യക്കും 80 വയസ്സ് പൂർത്തിയായി. ഭയത്തിൽ നിന്ന് നിത്യമോചനം, ഭാര്യയുടെ ഹാർട്ടിലെ അടഞ്ഞിരിക്കുന്ന വാൽവിനും ഗർഭപാത്രത്തിലെ മുഴകൾക്കും സൗഖ്യം ലഭിച്ചു. എനിക്കും ഭാര്യക്കും ഉണ്ടായ സർവ്വ സംഭവങ്ങളും രോഗങ്ങളും പരാജയങ്ങളും തകർച്ചകളും ഞങ്ങൾക്ക് ഗുണകരവും ലാഭകരവുമായ സംഭവങ്ങളും, സൗഖ്യവും, വിജയവും, വിശുദ്ധിയും, ഉയർച്ചയും ഉള്ളതാക്കി, രൂപാന്തരപ്പെടുത്തി. പിശാച് ലജ്ജിച്ചു. ആത്മരക്ഷ ഉറപ്പാക്കി.

ഞങ്ങൾക്ക് പരിശുദ്ധാത്മ അഭിഷേകവും ദൈവീക സമാധാനവും ദൃഢവിശ്വാസവും പ്രത്യാശയും സുഖനിദ്രയും ശരീരത്തിലും ആത്മാവിലും മനസ്സിലും പൂർണ്ണ ആരോഗ്യവും വിശുദ്ധിയും ധൈര്യവും സൗഖ്യവും നിത്യമായി ലഭിച്ചു. ഞങ്ങളുടെ ശത്രുക്കൾ നശിച്ചു. അന്ധകാരത്തിന്റെ ശക്തിയേയും തിന്മയുടെ സ്വാധീനത്തേയും മാനസിക വിഭ്രാന്തിയേയും ഞങ്ങളിൽ നിന്ന് നീക്കി.












**T.V. Varghese,** Rtd Deputy Director of Education
**Kunjanam,** Rtd Income Tax Officer
Plot 74, Nehru Nagar, Thrissur-6

ഹിക-സാമ്പത്തിക ക്രമം സാധൂകരിക്കപ്പെടുന്നില്ല. ദാരിദ്ര്യമുണ്ടാകുന്നത് സ്നേഹവും നീതിയും കരുതലുമില്ലാത്ത ഒരു സാമൂഹിക-സാമ്പത്തിക-രാഷ്ട്രീയ ഘടനയുടെ നിലനിൽപ്പുകൊണ്ടാണ്. നാം ജീവിക്കുന്ന കാലഘട്ടം ശക്തമായ ഒരു മത്സരത്തിന്റേതാണ്. കമ്പോളാധിഷ്ഠിത സാമ്പത്തിക ക്രമം നിലനിൽക്കുന്നിടത്ത് മത്സരക്ഷമതയും പ്രഹരശേഷിയും പ്രാപ്തിയും എല്ലാം അംഗീകൃതമൂല്യങ്ങളും അതുവഴി ആർജ്ജിച്ചെടുത്ത ലാഭം സ്വന്തം ഉപഭോഗത്തിനുമാണ് എന്നാണ് വയ്പ്. മൂലധനവും സാങ്കേതിക ജ്ഞാനവും അദ്ധ്വാനശേഷിയുമില്ലാത്തവർ സമൂഹഘടനയിൽ നിന്ന് തിരസ്കൃതരാകുന്നു.

ധൂർത്ത് വഴി സൃഷ്ടിക്കപ്പെടുന്നത് മനുഷ്യത്വത്തിന് വിലയില്ലാതാകുന്ന സാഹചര്യമാണ്. അടിസ്ഥാന ജീവിതാശയങ്ങൾ ലഭ്യമല്ലാതെ കഴിയുവാൻ വിധിക്കപ്പെടുന്ന മനുഷ്യരെ അവഗണിക്കുന്ന ധൂർത്തരായ സമ്പന്ന വിഭാഗത്തിന് ദുർവ്യയം ചെയ്യുന്നതിനുള്ള ധാർമ്മിക അവകാശം എന്തെന്ന് വ്യക്തമാകേണ്ട കാര്യമാണ്. അന്ത്യന്യായവിധിയുടെ വിവരണത്തിൽ ദരിദ്രന്റെയും, അഗതിയുടെയും, അഭയാർത്ഥിയുടെയും മുഖത്ത് ക്രിസ്തുവിനെ കാണാതെ സമ്പത്ത് വിനിയോഗിച്ചതിന്റെ പേരിലാണെന്ന് ശിക്ഷ എന്ന് ഓർക്കുമ്പോൾ ധൂർത്തിന്റെ ഗൗരവവും പ്രത്യാഘാതവും വിശദമാകും. ധാർമ്മിക ബാധ്യതയും ദരിദ്രന് നീതി ലഭ്യമാക്കാനുള്ള ചുമതലയും മറന്ന് സാമ്പത്തിക ദുർവ്യയം നടത്തുന്നതിന് എതിരായ ശക്തമായ മുന്നറിയിപ്പും താക്കീതുമാണ് സുവിശേഷത്തിൽ നാം വായിക്കുന്നത്.

ഈ ധൂർത്താകട്ടെ സാവകാശം ഒരു സമൂഹത്തെത്തന്നെ സാമ്പത്തിക തകർച്ചയിലേക്കും നിത്യദാരിദ്ര്യത്തിലേക്കും നയിക്കുമെന്ന നിരീക്ഷണം നാം ഗൗരവമായി എടുക്കേണ്ടതുണ്ട്. അമർത്യാസെന്നിന്റെ Freedom and Development എന്ന സമകാലീന രചനയിൽ അയർലന്റിൽ ഉണ്ടായ ക്ഷാമത്തെപ്പറ്റി പറയുന്നു. അവിടെ ക്ഷാമമുണ്ടായത് ധാരാളിത്തത്തിന്റെ പ്രത്യാഘാതമായിട്ടായിരുന്നു എന്നാണ് അദ്ദേഹത്തിന്റെ വിശകലനഫലം. ധൂർത്തപുത്രനുണ്ടായ ദാരിദ്ര്യാവസ്ഥ സത്യത്തിൽ ഒരു വ്യക്തിയുടെ സാമ്പത്തിക തകർച്ചയുടെ മാത്രം കഥയല്ല, ധൂർത്തടിക്കുന്ന സമൂഹത്തിന്റെ ആത്യന്തികമായ ദുർഗതിയായി മനസ്സിലാക്കണം.

മനുഷ്യൻ ധൂർത്തടിക്കുന്നതിന്റെ പിന്നിലെ വിമർശനാടിസ്ഥാനം ആ വ്യക്തിക്ക് അതിനുള്ള സാമ്പത്തിക വകുപ്പില്ല എന്നതല്ല, അത് തിന്മയാണ് എന്നുള്ള തിരിച്ചറിവാണ്. ലാളിത്യം ദൈവതാല്പര്യമായി കരുതുന്നവർക്കും തന്റെ സ്വത്തിൽ ദരിദ്രന് അവകാശമുണ്ട് എന്നു ബോധ്യമുള്ളവർക്കും ധൂർത്തടിക്കാനാവില്ല. ധൂർത്തടിക്കുവാനുള്ള മനുഷ്യന്റെ തൃഷ്ണ അതുകൊണ്ട് വിഭ്രാന്തിപരമാണ് (psychotic). ഇത്തരത്തിലുള്ള മനുഷ്യർ അടിസ്ഥാന ജീവിത യാഥാർത്ഥ്യങ്ങളുമായി ബന്ധമില്ലാത്തവരാണ്. ഈ മാനസിക സ്ഥിരതയുള്ളവർ സ്വഭാവികമായും ധൂർത്തരായി തീരുവാനുള്ള സാധ്യതയുണ്ട്. ധൂർത്ത് വഴി ലഭിക്കുന്ന ഇവരുടെ വികല സന്തോഷം യഥാർത്ഥ മാനസിക ഉല്ലാസമായി ഇത്തരക്കാർ തെറ്റിധരിക്കുന്നു.

ചൂഷണം സാധാരണമാകുന്ന ഒരു സമൂഹത്തിലാണ് നാം ജീവിക്കുന്നത്. ചൂഷണലക്ഷ്യത്തോട് മാധ്യമങ്ങൾ പ്രകടമാക്കുന്ന ജീവിത സങ്കല്പം ധൂർത്തിന് പ്രേരണ നല്കുന്നു. ഈ പരസ്യങ്ങളിൽ കാണുന്നതുപോലെ ജീവിക്കുന്നതാണ് യഥാർത്ഥ ജീവിതം എന്ന് തെറ്റിധരിക്കുന്ന മനുഷ്യർക്ക് രോഗഗ്രസ്തമായ മനസ്സാണുള്ളത് എന്ന് തിരിച്ചറിയുന്നില്ല. ചൂഷണവും അതിനെ സാധൂകരിക്കുന്ന സാമൂഹിക മൂല്യവ്യവസ്ഥിതികളും നിലവിലിരിക്കുന്നിടത്ത് ദുർബല മാനസിക സ്ഥിതിയുള്ളവർ ധൂർത്ത് സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങൾ തിരിച്ചറിയാതെ അത് മാതൃകയാക്കുന്നു. ഇത്തരക്കാരെ സൗഖ്യാനുഭവത്തിലേക്ക് വരുത്തുക സഭയുടെ ഇടയത്വ ശുശ്രൂഷയുടെ ഭാഗമായി തിരിച്ചറിയേണ്ടതുണ്ട്.

പുതിയ ആദർശ ബിംബങ്ങളാണ് ഇന്നുള്ളത്. ഒരു കാലത്ത് പിതൃസ്വത്തെല്ലാം ദരിദ്രർക്ക് ഭാഗിച്ചു കൊടുത്ത ഓറിഗനും, സെയ്ന്റ് ആന്റണിയും, അസ്സീസിയിലെ വി. ഫ്രാൻസിസും ഉത്തമ മാതൃകകളായിരുന്നു. അവരെ വലിയ ധീരന്മാരായി സമൂഹം വിലയിരുത്തി. ഇന്ന് ചെറ്റപ്പുരയിൽ നിന്ന് കോടിപതികളാകുന്ന സ്വയംകൃത (Selfmade) അംബാനിമാരാണ് ലോകത്തെ മുഴുവൻ ആകർഷിക്കുന്നത്. അവരാണ് ഇന്നത്തെ യുവജനങ്ങളെ ഹരം കൊള്ളിക്കുന്നത്. അടുക്കളപ്പണിയിൽ ആരംഭിച്ച് ഉയർന്നമാനേജിരീയൽ തസ്തികകകളിൽ എത്തിയ സ്ത്രീകൾ ഇന്നത്തെ പെൺകുട്ടികളുടെ ആദർശബിംബങ്ങളാണ്. കുറുക്കുവഴിയിലൂടെ സമ്പത്ത് നേടിയും അത് വ്യവസ്ഥകളില്ലാതെ ധൂർത്തടിച്ചും അടിപൊളിയായി ജീവിക്കുന്നതാണ് ആദർശജീവിതം എന്ന കാഴ്ചപ്പാട് ധൂർത്ത് സൃഷ്ടിക്കാൻ പ്രേരകമാണ്. അതുകൊണ്ടാണിതിന് ഒരു തിരുത്ത് ആവശ്യമായി വന്നിരിക്കുകയാണ്.

എവിടെ ധൂർത്ത് കാണുന്നോ, അതിനു പിമ്പിൽ അഴിമതിയുണ്ട്.

ധൂർത്ത് ഇന്നൊരു ആസക്തിയായി മാറിയിരിക്കുകയാണ്. ഇതിൽ നിന്ന് സമൂഹത്തെ സ്വതന്ത്രമാക്കേണ്ടത് സഭയുടെ ബാധ്യതയായിത്തീരേണ്ടതുണ്ട്. അതിന് ഇത് ഒരു പാപവും അടിസ്ഥാന തിന്മയുമായി ജനത്തെ ബോധ്യപ്പെടുത്തേണ്ടിവരും.

ആഡംബര പ്രിയവും ധൂർത്തും നമ്മുടെ ആവാസ സംവിധാനത്തിലും നീതിസമൂഹത്തിന്റെ നിലനിൽപിനും ക്രിസ്തീയ ജീവിതത്തിനും തന്നെ കടുത്ത ഭീഷണിയാണ് ഉയർത്തിയിരിക്കുന്നത്. ഈ വസ്തുത നാം വേണ്ടവിധം മനസ്സിലാക്കിയാൽ നമ്മുടെ ഈ കൊച്ചുലോകം ദൈവരാജ്യമായി പരിണമിക്കും. തകർച്ചയെ നേരിടുന്ന മനുഷ്യ സമൂഹമാകട്ടെ ഒരു കൂട്ടായ്മയായി രൂപപ്പെടുകയും ചെയ്യും. ■

## ആയുഷ്കാല വരിക്കാരോട്...

1980 കളിൽ നടത്തിയ കാമ്പയിൽ അനുസരിച്ച് മലങ്കരസഭാ മാസികയുടെ ആയുഷ്കാല വരിസംഖ്യയ്ക്ക് കൃത്യമായ വർഷം നിശ്ചയിച്ചിട്ടില്ലായിരുന്നു. അംഗങ്ങൾക്ക് ഇപ്പോഴും മാസിക അയയ്ക്കുന്നുമുണ്ട്. പിന്നീട് ആയുഷ്ക്കാലം എന്നത് 12 വർഷമായി നിജപ്പെടുത്തുകയും ചെയ്തു. ആദ്യ കാലങ്ങളിൽ സഹകരിച്ച മാന്യവായനക്കാർ പോസ്റ്റൽ ചാർജ് അയച്ചു തന്ന് സഹകരിക്കണമെന്ന് അഭ്യർത്ഥിക്കുകയാണ് (ഇന്ത്യയ്ക്കു വെളിയിലുള്ള ആയുഷ്ക്കാല വരിക്കാർ ഇപ്രകാരം പോസ്റ്റൽ ചാർജ് അയച്ചു തന്നു സഹകരിക്കുന്നത് സ്നേഹപൂർവ്വം ഓർക്കുന്നു). അക്കാലത്ത് സബ്സ്ക്രിപ്ഷൻ കാമ്പയ്ൻ നടത്തിയപ്പോൾ നിബന്ധനകൾക്ക് വിധേയമാകാതെ സഹകരിച്ചവരാണ് ഏറെയും ഈയൊരു അനിവാര്യമായ ആവശ്യത്തിലും ആദ്യകാല വരിക്കാർ സ്നേഹപൂർവ്വം സഹകരിക്കണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.

സ്നേഹപുരസരം

**ഫാ. അലക്സി മാത്യൂസ് (ഓഫീസ് മാനേജർ)**

Speech

അഭി. തോമസ് മാർ അത്താനാസിയോസ്

# സീറോ മലബാർ സഭയ്ക്ക് മലങ്കരയുടെ മംഗളങ്ങൾ

കേരളത്തിലെ കത്തോലിക്കാ സഭകൾക്കിടയിൽ അതിപ്രമുഖമായ സ്ഥാനം അലങ്കരിക്കുന്ന സീറോ മലബാർ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ആയി അഭിഷേകം ചെയ്യപ്പെട്ട മാർ ജോർജ് ആലഞ്ചേരി പിതാവിന് കേരളത്തിലെ പൗരാണിക സഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെയും അതിന്റെ പരമാദ്ധ്യക്ഷൻ മോറാൻ മാർ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും വൈദികരുടെയും വിശ്വാസികളുടെയും പ്രാർത്ഥനാപൂർവ്വമായ മംഗളാശംസകൾ അർപ്പിക്കുന്നു.

കർമ്മ ചൈതന്യം കൊണ്ടും, ജീവിത വിശുദ്ധി കൊണ്ടും, പരിശുദ്ധ റൂഹായുടെ കൃപകൊണ്ടും നിറഞ്ഞ് സഭയെ പരിപാലിക്കുവാൻ സീറോ മലബാർ സഭയുടെ നവമേലദ്ധ്യക്ഷൻ ആലഞ്ചേരി പിതാവിനെ ദൈവം ബലപ്പെടുത്തട്ടെ എന്നു പ്രാർത്ഥിക്കുന്നു. സീറോ മലബാർ സഭയുടെ പുതിയ നൂറ്റാണ്ടിലെ അനുസ്യൂത വളർച്ചയ്ക്ക് ത്വരിതവേഗം നൽകാൻ മാർ ജോർജ് ആലഞ്ചേരി പിതാവിന്റെ ദർശനങ്ങൾക്കും പ്രവർത്തനങ്ങൾക്കും കഴിയട്ടെ. സഭയുടെ വിവിധ പ്രേഷിത കർമ്മ സരണികളിലെ മുൻകാല പ്രവർത്തന പാരമ്പര്യം ചൊരിയുന്ന അനുഭവസമ്പത്ത് കൈമുതലാക്കി പുതിയ ദർശനങ്ങളുടെ പാതയിൽ സഭയെ നയിക്കുവാൻ ആണ് സർവ്വശക്തൻ മാർ ജോർജ് ആലഞ്ചേരി പിതാവിനെ വളിച്ച് അഭിഷേകം ചെയ്തിരിക്കുന്നത് എന്ന് ഞങ്ങൾ വിശ്വസിക്കുന്നു.

ക്രൈസ്തവ ശബ്ദം പ്രവാചക ശബ്ദം ആയി മാറേണ്ട ഇടങ്ങളിൽ അതിനുവേണ്ടി നിലപാട് എടുക്കുക എന്നത് ക്രൈസ്തവ പ്രേഷിതത്വത്തിന്റെ നിയോഗമാണ്. കേരളീയ സമൂഹത്തിന്റെ പൊതുവായ ആവശ്യങ്ങളോട് ചേർന്ന് നിൽക്കാനും ധാർമ്മിക, രാഷ്ട്രീയ, സാമ്പത്തിക മണ്ഡലങ്ങളിൽ ക്രൈസ്തവ സാക്ഷ്യബോധത്തിൽ മുന്നിട്ടുള്ള വിരൽ ചൂണ്ടിയായി മാറുവാനും ക്രൈസ്തവ സഭകൾക്ക് നിയോഗമുണ്ട്. സ്വകാര്യവൽക്കരണത്തിന്റെയും ഉപഭോഗവൽക്കരണത്തിന്റെയും വേലിയേറ്റങ്ങൾ സഭകളെ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് ഉൾവലിയുവാൻ നിർബ്ബന്ധിക്കുമ്പോൾ കാലത്തിന്റെ സ്പന്ദനങ്ങളെ വിശ്വാസത്തിന്റെ വീക്ഷണത്തിൽ അപഗ്രഥിച്ച് നിലപാട് എടുക്കുവാൻ ക്രൈസ്തവ സഭകൾക്ക് കഴിയണം.



സീറോ മലബാർ സഭയുടെ ആർച്ച് ബിഷപ്പ് മാർ ജോർജ് ആലഞ്ചേരി

ന്യൂനപക്ഷം എന്ന വിശേഷണം നമ്മെ ഭീതിയിലേക്കോ, അനർഹമായ സ്ഥാനങ്ങളുടെ പിടിച്ചു വാങ്ങലിലേക്കോ അല്ല നയിക്കേണ്ടത്. ഭരണഘടന വിഭാവനം ചെയ്ത ന്യൂനപക്ഷം ഉത്തരവാദിത്വപൂർണ്ണമായ ഒരു വിശേഷണമാണ്. നമ്മുടെ പൂർവ്വീകർക്ക് ആ നിയോഗം തിരിച്ചറിയുവാൻ കഴിഞ്ഞത് കൊണ്ട് ആണ് കേരളത്തിലെ വിദ്യാഭ്യാസ, ആതുര, സാമൂഹിക ക്ഷേമ രംഗങ്ങളിൽ മാറ്റി നിർത്താൻ കഴിയാത്ത ഒരു ശക്തിയായി ക്രൈസ്തവ സഭകൾ വളർന്നത്.

സ്ഥാപനവൽക്കരണത്തിന്റെ വിജയഗാഥകൾ ഏറെ നാം അവകാശപ്പെടുമ്പോഴും കേരളത്തിൽ അഭിസംബോധന ചെയ്യപ്പെടേണ്ട വികസന വിഷയങ്ങൾ ഇനിയും ബാക്കിയാണ്. വികസന മുരടിപ്പിലേക്ക് നമ്മുടെ സംസ്ഥാനം നീങ്ങി കൊണ്ടിരിക്കുമ്പോൾ വികസനത്തിന്റെ പുതിയ വഴിത്താരകൾ കണ്ടെത്തി പദ്ധതികൾ യാഥാർത്ഥ്യമാക്കാൻ നാം ശ്രമിക്കണം. എല്ലാവർക്കും നീതി ലഭിക്കുന്ന സന്തുലിത വികസനത്തിന്റെ സ്വപ്നങ്ങൾക്ക് നിറം പകരാനും കർമ്മപഥങ്ങളിൽ കൂട്ടായ്മ ആചരിക്കാനും, പ്രതിസന്ധി ഘട്ടത്തിൽ സാന്ത്വനം ആകാനും കേരളത്തിലെ ക്രൈസ്തവ സഭകൾക്ക് കഴിയണം.

കാലത്തിന്റെ സൂചനകളെ തിരിച്ചറിഞ്ഞ്, കാലഘട്ടത്തിന്റെ അപചയങ്ങളോട് പൊരുതുവാനുള്ള ദീർഘദർശനത്തിന്റെ ഉൾക്കണ്ണുമായി സഭ ഉണരേണ്ട കാലഘട്ടമാണിത്. ചുറ്റുപാടുകളിൽ സംഭവിക്കുന്ന ത്വരിതമായ മാറ്റങ്ങളെ ക്രൈസ്തവ ദർശനങ്ങളുടെ പിൻബലത്തിൽ വിലയിരുത്തി. കാലത്തിന് മുമ്പേ സഞ്ചരിക്കുന്ന ഉൾകാഴ്ചയുമായി സഭ നയിക്കപ്പെടേണ്ടിയിരിക്കുന്നു.

സഭാമക്കളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കാനും, അവരെ സാക്ഷ്യജീവിതത്തിൽ പ്രവർത്തനനിരതരാക്കാനും കഴിവുള്ള പ്രചോദന ഉറവിടങ്ങൾ ആയിസഭാനേതൃത്വം മാറണം. വെല്ലുവിളികളെയും, പ്രശ്നങ്ങളെയും, ആവശ്യങ്ങളെയും സമചിത്തയോടെ അഭിമുഖീകരിച്ച് അർത്ഥവത്തായി പ്രതികരിക്കാനുള്ള മാനസിക ഉൾക്കരുത്ത് ഈ നൂറ്റാണ്ടിലെ നേതാക്കന്മാർക്ക് അത്യാവശ്യമാണ് - പ്രത്യേകിച്ച് വൈദികശ്രേണിയിൽപെട്ടവർക്ക്. പ്രതിബന്ധ





ങ്ങളെയും പ്രതികൂലതകളെയും അതിജീവിച്ച് നാം ഒരു ഒറ്റ സമൂഹം, ഒരു അപ്പത്തിന്റെ അവകാശികൾ ഒരു അപ്പോസ്തോലിക പാരമ്പര്യം എന്ന ബോധ്യവുമായി സഭാവിശ്വാസികളെ അണിനിരത്താനുള്ള ഭാരിച്ച ഉത്തരവാദിത്വം ഏറ്റെടുക്കുവാൻ ഭാരത ക്രൈസ്തവ പിതാക്കന്മാർക്കുണ്ട്. മതവിശ്വാസത്തിന്റെ അതിരുകൾക്കപ്പുറം നാനാവിഭാഗത്തിൽ പെട്ട ആളുകളെ ആകർഷിക്കുവാൻ മാർ ജോർജ് ആലഞ്ചേരി പിതാവിന്റെ സ്വത സിദ്ധമായ സൗമ്യശീലത്തിന് കഴിയും.

ക്രിസ്തുവിന്റെ സ്ഥാനപതികൾ എന്ന് പൗലോസ് ശ്ലീഹാ വിശേഷിപ്പിച്ചിരിക്കുന്ന (2 കൊരി. 5:20) അതിശ്രേഷ്ഠ സ്ഥാനത്തേക്ക് വിളിക്കപ്പെട്ടിരിക്കുന്ന മാർ ആലഞ്ചേരി പിതാവ് ദർശനത്തിൽ കലർപ്പില്ലാത്തവനായി പ്രവർത്തനത്തിൽ കർമ്മോത്സുകനായി കേരള ക്രൈസ്തവ സഭയിൽ ശോഭിക്കുവാൻ ദൈവം സഹായിക്കട്ടെ. ഇദ്ദേഹത്തിന്റെ മുൻഗാമി പുണ്യശ്ലോകനായ മാർ വർക്കി വിതയത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയോട് കാണിച്ച സ്നേഹ ബഹുമാനങ്ങളെ ഞങ്ങൾ ആദരിക്കുന്നു. മാർ ജോർജ് ആലഞ്ചേരി പിതാവിന്റെ കാലത്തും ആ ആത്മബന്ധം അനുസ്യൂതം ഉണ്ടാകും എന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനാപൂർണ്ണമായ മംഗളാശംസകൾ.

*(ചങ്ങനാശേരി അതിരൂപതയിൽ സീറോ മലബാർ സഭ അദ്ധ്യക്ഷൻ മാർ ജോർജ് ആലഞ്ചേരിയുടെ സ്വീകരണ സമ്മേളനത്തിൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ നടത്തിയ പ്രസംഗം)* ■

# സ്നേഹദീപം

## (സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ-SGOC)

### ധനസഹായ അപേക്ഷാ ഫോറം

ഏത് തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു . . . . . . . . . . . . . . . . . . . . . . . . . . . . . . . .

പേര് . . . . . . . . . . . . . . . . . . . . . . . . . .വയസ്സ് . . . . . . . . . . തൊഴിൽ . . . . . . . . . . . . . . . . . .

മേൽവിലാസം (പിൻകോഡ് സഹിതം). . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

വിദ്യാഭ്യാസ യോഗ്യത . . . . . . . . . . . . . . . . . . . . .പ്രതിമാസ വരുമാനം . . . . . . . . . . . . . . . . . . . . . . .

ഇടവക . . . . . . . . . . . . . . . . . . . ഭദ്രാസനം . . . . . . . . . . . . . . . . .ഭൂസ്വത്ത് വിവരം. . . . . . . . . . . .

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം . . . . . . . . . . . . . . . . . . . . . . . . . . . .

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? . . . . . . . . .സഹായം ലഭിച്ചിട്ടുണ്ടോ? . . . . . . . . . . . . . . . . .

ഉണ്ടെങ്കിൽ : വർഷം . . . . . . . . . . . . .എന്താവശ്യത്തിന്. . . . . . . . . . എന്ത് തുക ലഭിച്ചു . . . . . . . . . . .

***കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം.***

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്. . . . . . . . . . . . . . . . . . . . . . . . .സ്ഥലം/തീയതി . . . . . . . . . . . . . . . . . . . . . .

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, പൂർണ്ണമായ മേൽവിലാസവും, പള്ളിയുടെ ലെറ്റർപാഡിൽ സീലും ഉണ്ടായിരിക്കണം.

**<u>അപേക്ഷകരുടെ ശ്രദ്ധക്ക്</u>**

1. ചികിത്സാ സഹായത്തിന് മൂന്ന് മാസങ്ങൾക്കുള്ളിലുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് കൂടെ ഉണ്ടായിരിക്കേണ്ടതാണ്. മാരകരോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരക രോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹസഹായത്തിനു ദേശകുറിയുടേയോ, വിളിച്ചുചൊൽ കുറിയുടേയോ കോപ്പിയും, വികാരിയുടെ ശുപാർശ കത്തിൽ കമ്മറ്റിക്കാരുടെ പേരും ഒപ്പും ഉണ്ടായിരിക്കണം.
3. വിദ്യാഭ്യാസ സഹായത്തിനു അവസാന വർഷ പരീക്ഷയുടെ മാർക്ക് ലിസ്റ്റും, ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കേറ്റും, പഠനത്തിൽ സമർത്ഥനാണെന്നുള്ള വികാരിയുടെ ശുപാർശക്കത്തും ഉണ്ടായിരിക്കണം.
4. ഭവനനിർമ്മാണ സഹായത്തിനും, ജീവസന്ധാരണത്തിനും വികാരിയുടെ ശുപാർശ കത്തിൽ കമ്മറ്റിക്കാരുടെ പേരും ഒപ്പും കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്തത്തിൽ പണിപൂർത്തീകരിച്ചു കൊള്ളാം എന്ന ഉറപ്പും ഉണ്ടായിരിക്കണം.
5. ചികിത്സാ സഹായം ഒഴികെ മറ്റ് സഹായങ്ങൾക്ക് ഓർത്തഡോക്സ് സഭാ വിശ്വാസികളല്ലാത്തവർ അപേക്ഷിക്കുവാൻ അർഹരല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
6. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും ശുപാർശയും സഹിതം സാധാരണ തപാലിൽ "Office Co-ordinator, SGOC, Basil Jubilee Centre, Bethany Aramana, Thiruvalla, Kerala - 689 101" എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. രേഖകൾ ഇല്ലാത്തതും, അപൂർണ്ണമായതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

# വേണം, ഗാന്ധിയൻ ട്രസ്റ്റിഷിപ്പ്



**സ്വാമിധർമ്മചൈതന്യ**

(സെക്രട്ടറി, അദ്വൈത വിദ്യാശ്രമം, സചിവോത്തമപുരം പി. ഒ, കുറിച്ചി)

'ധനം' എന്ന പദത്തിന്റെ വിവക്ഷ ആദ്യം തന്നെ പരിശോധിക്കപ്പെടണമെന്ന് തോന്നുന്നു. കറൻസി നോട്ടുകൾ അടുക്കിവച്ച് അതിൽ ആനന്ദിക്കുന്ന ഒരുവനെ സംബന്ധിച്ച് ധനം നോട്ടുകെട്ടുകളാണ്. ഒരു ജിജ്ഞാസുവിന്റെ ധനം അറിവാണ്. ഒരു സത്യാമ്പേഷിയുടെ ഏറ്റവും വലിയ ധനം സത്യസാക്ഷാത്കാരമാണ്. ഇവിടെ ഒരുവന്റെ സംസ്ക്കാരവും മൂല്യബോധവും അനുസരിച്ചായിരിക്കും അവൻ 'ധന'ത്തിന് നൽകുന്ന പ്രാധാന്യം.

എന്നാൽ സാമാന്യവ്യവഹാരത്തിന്റെ മണ്ഡലത്തിൽ കറൻസി നോട്ടുകൾക്കും നാണയങ്ങൾക്കുമാണ് പ്രാമുഖ്യം കാണുന്നത്. "വിദ്യാ ധനം സർവ്വധനാൽ പ്രധാനം" എന്നൊക്കെ പറയാറുണ്ടെങ്കിലും അനുഭവത്തിൽ "പണത്തിനുമേലെ പരുന്തും പറക്കില്ല" എന്നു ചൊല്ലിനാണ് പ്രാധാന്യം കാണുന്നത്. സംകൃതികളായ അപൂർവ്വം പേർ അപവാദമായി ഉണ്ട് എന്ന വസ്തുത മറക്കുന്നില്ല. നമ്മുടെ രാഷ്ട്രീയ, സാംസ്ക്കാരിക, വിദ്യാഭ്യാസ, ആരോഗ്യരംഗങ്ങൾ മാത്രമല്ല, അദ്ധ്യാത്മിക മേഖലയെപ്പോലും കറൻസിനോട്ടുകൾ സ്വാധീനിക്കുന്നു. അതിനാൽ സമൂഹത്തിന്റെ സമസ്ത മേഖലയിലും ധാർമ്മികച്യുതിയും മൂല്യശോഷണവും സംഭവിച്ചിരിക്കുന്നു.

മനുഷ്യവംശത്തിന്റെ ആദിമദിശയിൽ ഗോത്രജീവിതം നയിച്ചിരുന്ന നമ്മുടെ പൂർവ്വികർ ഒന്നിച്ച് വേട്ടയാടുകയും, കായ്കനികൾ ശേഖരിക്കുകയും സമമായി പങ്കിട്ടെടുത്ത് ഭുജിക്കുകയും ചെയ്തിരുന്നതായി കാണുന്നു. മനുഷ്യ വംശത്തിന്റെ ഏറ്റവും പ്രാചീനമതഗ്രന്ഥമായ ഋക്വേദത്തിലെ 'ഐക്യമത്യസൂക്ത'ത്തിൽ പറയുന്നു.

"സംഗച്ഛധ്വം സംവദധ്വം<br>
സംവോ മനാംസി ജാനതാം<br>
ദേവാ ഭാഗം യഥാ പൂർവേ<br>
സംജാനാനോ ഉപാസതേ"

"ഒന്നിച്ചു സഞ്ചരിക്കുക, ഒന്നിച്ചിരിക്കുക, നിങ്ങളുടെ ഹൃദയങ്ങളെല്ലാം ഒന്നായിരിക്കട്ടെ, ഗ്രാമത്തിന്റെ ഐക്യം പരിഗണിച്ചുകൊണ്ട് നിങ്ങളുടെ കൂട്ടായ സ്വത്തുക്കൾ, പണ്ട് ദൈവങ്ങൾ ചെയ്തിരിക്കുന്നതുപോലെ തുല്യമായി പങ്കിട്ടെടുത്ത് അനുഭവിക്കുക."

അതുപോലെ തന്നെ ലോകം കണ്ടതിൽ വച്ച് ഏറ്റവും വലിയ സ്നേഹ സ്വരൂപനും ത്യാഗിവര്യനുമായ ക്രിസ്തുദേവന്റെ കുരിശുമരണ ശേഷംരൂപം കൊണ്ട ക്രൈസ്തവ സമൂഹം ആ മതത്തിൽ ചേരുന്നവരത്രയും അവരുടെ മുഴുവൻ സമ്പത്തും സഭയ്ക്ക് സമർപ്പിച്ച് സഭയുടെ പൊതു സമ്പത്തിൽ നിന്ന് തങ്ങളുടെ ആവശ്യങ്ങൾ നിർവ്വഹിച്ചിരുന്നതായി ബൈബിളിലെ അപ്പോസ്തല പ്രവർത്തനങ്ങളിൽ കാണുന്നു. അവർ കൂട്ടായ അദ്ധ്വാനത്തിലൂടെ സമ്പാദിക്കുന്ന ധനം സഭയ്ക്ക് വേണ്ടിയായിരുന്നു. സഭയെ വിട്ട് സ്വകാര്യ ജീവിതമോ സമ്പത്തോ അവർക്കില്ലായിരുന്നു.

ഇത്തരം പ്രാഗ് അനുഭവങ്ങളെ രചിച്ചത്, വ്യക്തി സമൂഹത്തിന് കീഴ്പ്പെട്ട് ജീവിക്കുന്ന സന്ദർഭങ്ങൾ ചരിത്രത്തിൽ ഉണ്ടായിരുന്നുവെന്ന് ഓർമ്മപ്പെടുത്തുന്നതിനുവേണ്ടിയാണ്. ഇപ്പോഴും പല വൈദിക സഭകളിലും സന്ന്യാസാശ്രമങ്ങളിലും ആത്മീയ ജീവിതം നയിക്കുന്ന ത്യാഗിവര്യന്മാർ ഇപ്രകാരം സഭയ്ക്കും ആശ്രമത്തിലും കീഴ്പ്പെട്ട് സ്വകാര്യ ധന സമ്പാദനവും വിനിമയവും പങ്കിടലും എല്ലാം പ്രസ്ഥാനത്തിനുവേണ്ടി മാത്രമാണ്.

പക്ഷേ, ഇന്നത്തെ പൊതുസമൂഹത്തിന്റെ നിലയെന്താണ്. തുടക്കത്തിൽ പ്രകൃതിയുമായി ഇണങ്ങി ജീവിച്ച മനുഷ്യൻ, ഇന്ന് തന്റെ സുഖഭോഗത്തിനുള്ള ഉപാധിയായി മാത്രം പ്രകൃതിയെ കണ്ട്, പ്രകൃതിയെ ക്രൂരമായി ചൂഷണം ചെയ്യുന്നു. സുഖത്തെ ലാക്കാക്കി പ്രകൃതി വിഭവങ്ങൾ വെട്ടിപ്പിടിക്കുവാനും, കൈവശം വയ്ക്കുന്നതിനും വെമ്പൽ കൊള്ളുന്ന മനുഷ്യൻ, അതിനായി കടുത്ത മത്സരത്തിലും ഏർപ്പെടുന്നു. ഈ മത്സരത്തിൽ "കയ്യൂക്കുള്ളവൻ കാര്യക്കാരൻ" എന്ന പ്രകൃതി നിയമമനുസരിച്ച്, പ്രാപ്തിയുള്ളവർ മറ്റുള്ളവരെ ബഹുദൂരം പിന്നിലാക്കി പ്രകൃതി വിഭവങ്ങളും സമൂഹത്തിലെ ഉല്പാദനോപാധികളും സ്വന്തമാക്കിയിരിക്കുന്നു. അനുയോജ്യർ അതിജീവിക്കുന്നു. അങ്ങനെ ഒരു ന്യൂനപക്ഷത്തിന്റെ കൈവശം പ്രകൃതി വിഭവങ്ങളും ഉല്പാദനോപാധികളും വന്നു ചേർന്നിരിക്കുന്നു.

സമ്പത്തിന്റെ നീതിപൂർവ്വമായ വിനിമയവും പങ്കിടലും ലക്ഷ്യം വച്ച്, സ്വാതന്ത്ര്യ ധ്വംസനത്തിലൂടെയും രക്തപുഴ കളിലൂടെയും രൂപം കൊണ്ട ഭരണ സംവിധാനങ്ങൾ 'വാളെടുത്തവൻ വാളാൽ' എന്ന വചനത്തെ സാധൂകരിക്കുമാറ് അനിവാര്യമായ തകർച്ചയ്ക്കു വിധേയമായി. ഇന്നിപ്പോൾ സാമ്പത്തിക സമത്വം വേണം എന്നൊക്കെ പറഞ്ഞാൽ ഞെട്ടിവിറയ്ക്കുന്നത് സമത്വവാദി കക്ഷികളുടെ നേതാക്കൾ തന്നെയായിരിക്കും. രണ്ടാംകിട നേതാക്കൾ പോലും ലക്ഷങ്ങൾ നൽകി മക്കളെ പഠിപ്പിക്കുന്നു. അപ്പോൾ വലിയ നേതാക്കളുടെ ആസ്തി എത്രയായിരിക്കും!

ഓർക്കേണ്ട ചില ജീവിത മാതൃകകൾ ഉണ്ട്. മഹത്തുക്കളുടെ ജീവിതമത്രയും ലാളിത്യം നിറഞ്ഞതായിരുന്നു. ബുദ്ധനും ക്രിസ്തുവും ഗാന്ധിജിയും ശ്രീനാരായണ ഗുരുവുമെല്ലാം ഏറ്റവും ലളിതമായി ജീവിതം നയിച്ചവരായിരുന്നു. ബുദ്ധൻകൊട്ടാരത്തിലെ സുഖഭോഗങ്ങൾ ഉപേക്ഷിച്ചിറങ്ങി. ക്രിസ്തുദേവൻ ദരിദ്ര കുടുംബത്തിൽ വളർന്നു. വസ്ത്രധാരണത്തിൽ പോലും ഗാന്ധിജി ലാളിത്യം പ്രകടമായിരിക്കുന്നു. കാൽനടയായി നടന്നും, പട്ടിണി കിടന്നു



**രണ്ടാംകിട നേതാക്കൾ പോലും ലക്ഷങ്ങൾ നൽകി മക്കളെ പഠിപ്പിക്കുന്നു. അപ്പോൾ വലിയ നേതാക്കളുടെ ആസ്തി എത്രയായിരിക്കും!**

മൊക്കെയാണ് ഗുരുദേവൻ ഒരു സമൂഹത്തെയൊക്കെ സമുദ്ധരിച്ചത്. ധനസമ്പാദനത്തെകുറിച്ച് ശ്രീനാരായണ ഗുരുദേവൻ പറഞ്ഞ ചില കാര്യങ്ങൾ സൂചിപ്പിച്ചുകൊള്ളട്ടെ. "ഗൃഹസ്ഥാനികൾക്ക് പണം ആവശ്യമാണ്. കൃഷി പണമുണ്ടാക്കുവാൻ കൊള്ളാം.'' മറ്റൊരു സന്ദർഭത്തിൽ ഗുരു പറയുന്നു, "മദ്യത്തിന്റെ പണം നമുക്ക് പറ്റിയതല്ല, കുടുംബ ബന്ധങ്ങളെ നശിപ്പിക്കുന്നതും ധാർമ്മികമായ ജീവിതത്തെ തന്നെ തുലയ്ക്കുന്നതുമായ സമ്പത്തുണ്ടാക്കുന്നത് നല്ലതല്ല. ധാർമ്മികമായി സമ്പാദിക്കുന്ന പണത്തിനേ നിലനില്പുള്ളൂ. അതായത് പുണ്യവുമാണ്."

ധനവ്യയത്തെക്കുറിച്ചുള്ള ഗുരുവിന്റെ കാഴ്ചപ്പാട് ഇപ്രകാരമാണ്, "അനാവശ്യമായ ധനവ്യയം ഒരു മംഗള കർമ്മത്തിനും ഉണ്ടാകരുത്. "വിവാഹത്തിന് പത്തുപേർ പങ്കെടുത്താൽ മതി" "മിച്ചം വയ്ക്കുവാൻ പഠിക്കണം" "വീടു വയ്ക്കുന്നതിന് കണക്കിലേറെ പണം ചെലവഴിക്കുന്നത് ബുദ്ധി പൂർവ്വമല്ല."

ധനത്തിന്റെ പങ്കിടലിനെ കുറിച്ചുള്ള തന്റെ വീക്ഷണം ഗുരുവിന്റെ തുടർന്നുള്ള നിരീക്ഷണങ്ങളിൽ കാണുവാൻ കഴിയും, "ധനമുള്ളവർ സാധുക്കളും വിദ്യാതത്പരരുമായ വിദ്യാർത്ഥികളെ കഴിയുന്നത്ര സഹായിച്ചു വിദ്യ അഭ്യസിപ്പിക്കുവാൻ ഉത്സാഹിക്കണം." "വ്യവസായം കൊണ്ടല്ലാതെ ധനാഭിവൃദ്ധിയുണ്ടാക്കാൻ സാധിക്കുന്നതല്ല, ഇക്കാര്യത്തിൽ ധനവാൻമാരുടെ ശ്രദ്ധയാണ് പതിയേണ്ടത്". "ധനവാൻമാർ ഓരോ ദേശങ്ങളിലും പ്രത്യേകം പ്രത്യേകം സാഹിത്യസംഘങ്ങളും വായന ശാലകളും ഉണ്ടാക്കുവാൻ യഥായോഗ്യം യത്നിക്കണം". "ഗൃഹസ്ഥാശ്രമത്തിൽ അനുവദനീയമായ ധനസമ്പാദനം ദാനത്തിനായിട്ടുള്ളതാണ്" "മിതമായേ ചെലവു ചെയ്യാവൂ, ആഡംബരത്തിനുവേണ്ടി പണം ചെലവാക്കരുത്. ആവശ്യത്തിന് ആകാം". "ജാതിമത ഭേദമെന്യേ എല്ലാവരും അവരുടെ വാർഷിക ആദായത്തിന്റെ നൂറിൽ ഒരു അംശം സംഭാവനയായി ധർമ്മസ്ഥാപനങ്ങൾക്ക് നൽകണം."

ധനവാൻമാർ സമൂഹത്തിലെ സമ്പത്തിന്റെ സൂക്ഷിപ്പുകാരായ ട്രസ്റ്റികളാണെന്നും പാവങ്ങളുടെ ജീവിതാവശ്യങ്ങൾ അവർ നിർവ്വഹിച്ചു കൊടുക്കേണ്ടതാണെന്നുമുള്ള ഗാന്ധിയൻ ട്രസ്റ്റി ഷിപ്പ് സിദ്ധാന്തവും നാം സ്മരിക്കേണ്ടിയിരിക്കുന്നു.

പൈതൃക സമ്പത്തിന് മക്കൾ തുല്യാവകാശികളാണെന്നതുപോലെ, ഈ പ്രകൃതിയിലെ മുഴുവൻ വിഭവങ്ങളും ഈശ്വരൻ ഒരുക്കി വച്ചിരിക്കുന്നതാണെന്നും ദൈവമക്കളായ ഇവിടുത്തെ മുഴുവൻ മനുഷ്യരും അതിന് തുല്യ അവകാശികളാണെന്നതും ഈശ്വര നിയമമത്രെ. ഈ ഈശ്വര നിയമത്തെ ലംഘിക്കുന്നതിനാലാണ്, സമ്പന്നർക്ക് സ്വർഗ്ഗരാജ്യം എളുപ്പമല്ല എന്ന് ക്രിസ്തുദേവൻ പറഞ്ഞത്. തന്നെപ്പോലെ തന്നെ തന്റെ അയൽക്കാരനേയും സ്നേഹിക്കുന്ന മനുഷ്യരുടെ ഒരു സമൂഹം സൃഷ്ടിക്കപ്പെടണമെങ്കിൽ, മനുഷ്യരുടെ ഇടയിലെ ചൂഷണം അവസാനിക്കുകയും അതോടൊപ്പം തന്നെ ധാർമ്മികമായ ധനസമ്പാദനവും നീതിപൂർവ്വമായ വിതരണവും മുഖമുദ്രയാക്കിയ ഒരു സമൂഹം രൂപപ്പെടേണ്ടിയിരിക്കുന്നു.





# ഡോ. താരീഖ് തോമസ് IAS –ന് 35–ാം റാങ്കിന്റെ തിളക്കം

"പ്രഭാതനക്ഷത്രത്തിന്റെ പ്രസരിപ്പോടെ ഒരു "യുവാവ്; മലങ്കരയിലെ പൗരസ്ത്യ ജോർജജിയൻ തീർത്ഥാടന കേന്ദ്രമായ പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ സിവിൽ സർവ്വീസിലെ ഈ ഇളമുറക്കാരൻ.

1984 ജൂലൈ 12–ന് നടുവത്ത് റോക്ക്ലാൻഡ്സിൽ Army Ordance Corps കേണൽ അജിത് തോമസിന്റെയും, സുജ തോമസിന്റെയും കനിഷ്ഠപുത്രനായി പുതുപ്പള്ളിയിൽ ജനനം. ബാല്യവും വിദ്യാഭ്യാസവും പിതാവിന്റെ ജോലിക്കനുസൃതമായി നോർത്ത് ഇൻഡ്യയുടെ പലഭാഗങ്ങളിൽ. ഹയർ സെക്കണ്ടറി വിദ്യാഭ്യാസ ശേഷം 2002–ൽ കോട്ടയം മെഡിക്കൽ കോളജിൽ M.B.B.S. പഠനത്തിനു ചേർന്നു. പഠനാന്തരം ഒരു വർഷം നെല്ലിയാമ്പതിയിൽ ഗ്രാമീണസേവനം. ഗ്രാമീണ സേവനത്തിൽ ആകൃഷ്ടനായി "ഇൻഡ്യയുടെ ഗ്രാമങ്ങളെ സ്നേഹിക്കുന്ന" ഈ ചെറുപ്പക്കാരൻ 2010 ജനുവരിയിൽ തിരുവനന്തപുരത്ത് Kerala state civil service Academy -ൽ പരിശീലനത്തിനു ചേർന്നു. ഈ വർഷത്തെ സിവിൽ സർവ്വീസ് പരീക്ഷയിൽ 70% മാർക്കോടെ 35–ാം റാങ്കുമായി IAS പദവിയിൽ.

കേരളത്തിനു വെളിയിൽ വളർന്നെങ്കിലും സ്വന്തം നാടിനെയും, ആചാരാനുഷ്ഠാനങ്ങളെയും അതിരറ്റ് സ്നേഹിക്കുന്ന ഈ യുവാവിന്റെ ജീവിതം നമ്മോട് പറയുന്നത്, ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികൾക്ക് സിവിൽ സർവ്വീസ് ഒരു മരീചിക അല്ലെന്നും, സഭയുടെ ഭാവി പ്രതിഭാധനരായ വ്യക്തിത്വങ്ങളാൽ നിറഞ്ഞതാകുമെന്നാണ്.

നെല്ലിയാമ്പതിയിലെ ജീവിതത്തിൽ നിന്നും പ്രേരണ ഉൾക്കൊണ്ട ഈ ചെറുപ്പക്കാരൻ പൊതുസേവനം എന്നത് യാദൃശ്ചികമായി എടുത്ത തീരുമാനമാണെങ്കിലും കഠിനപ്രയത്നവും, നിശ്ചയദാർഢ്യവും കൈമുതലായിരുന്നതിനാൽ ഉന്നതവിജയം നിഷ്പ്രയാസമായിരുന്നു. ഇനിയുള്ള 6 മാസം ഡെറാഡൂണിൽ പരിശീലനത്തിനു ശേഷം കേരളത്തിനു പുറത്ത് സേവനം. ഭാവിയിൽ കേരളത്തിലെത്താൻ അവസരം ലഭിക്കുമെങ്കിൽ മാതൃജില്ലയായ കോട്ടയത്ത് സേവനം ചെയ്യുവാനും, ഒരു സിവിൽ സർവ്വീസുകാരന്റെ നിയമപരിധിക്കുള്ളിൽ നിന്ന് തന്റെ നാടിന്റെ വികസന പ്രവർത്തനങ്ങളിൽ ജനങ്ങളോടൊപ്പം നിന്ന് ചുമതലകൾ ഭംഗിയായി നിർവ്വഹിക്കുന്ന "മറ്റൊരു പുതുപ്പള്ളിക്കാരൻ" ആകുവാനും ആഗ്രഹിക്കുന്ന വ്യക്തിത്വം.

'ഒരു മെഡിക്കൽ ഡോക്ടർ എന്ന പദവി പൊതു സേവനത്തിന് എങ്ങനെ സഹായകരമാണ്' എന്ന സിവിൽ സർവ്വീസ് ഇന്റർവ്യൂ ബോർഡിന്റെ ചോദ്യത്തിന് "എപ്രകാരമാണോ ഒരു രോഗിയെ ഡോക്ടർ മനസ്സിലാക്കി രോഗനിർണ്ണയം നടത്തുന്നത് ആ രീതിയിൽ പൊതുസേവനം നടത്തുവാൻ ആഗ്രഹിക്കുന്നു. ഇന്ന് നിയമങ്ങളും, ഭരണാധിപന്മാരും ഉണ്ടെങ്കിലും ഇപ്രകാരമുള്ള "മനസ്സിലാക്കലിന്റെ" (Scientific Approach) കുറവുണ്ട്. ജനങ്ങളെയും, അവരുടെ ചിന്തകളെയും, വികാരങ്ങളെയും മനസ്സിലാക്കി അവരുടെ ഒപ്പം നിൽക്കുന്ന ഒരു civil servant ആകുവാൻ ആഗ്രഹിക്കുന്നു - എന്ന മറുപടിയാണ് നൽകിയത്.

തന്റെ മാതൃസഭയെക്കുറിച്ചും ഈ ചെറുപ്പക്കാരന് നിറമുള്ള സ്വപ്നങ്ങളും; ആ സ്വപ്നങ്ങൾ യാഥാർത്ഥ്യമാകും എന്ന പ്രതീക്ഷയും ഉണ്ട്. വിദ്യാഭ്യാസ നിലവാരം ഉയർന്നു വരുന്ന തലമുറയെ ആത്മീയമായി നയിച്ചുകൊണ്ടു പോകുവാൻ തക്ക പരിശുദ്ധാത്മകൃപയുള്ള സഭാനേതൃത്വത്തോട് നന്ദിയുള്ള വ്യക്തിയും; അതേസമയം കാലഘട്ടത്തിനനുസരിച്ച് ചിന്താസരണിയിലും, പ്രവർത്തന മേഖലകളിലും കൂടുതൽ മികവ് പ്രാപിച്ച് യുവാക്കളെ കൂടുതലായി നേടി സഭയുടെ ഭാവി ശോഭനമാക്കണമെന്നും ഓർമ്മിപ്പിക്കുന്നു.

'താരീഖ്' തന്റെ ഔദ്യോഗികനാമമാണെന്നും, മുസ്ലീം ശാഖയിലുള്ള ഈ നാമം തന്റെ പിതാവ് സമ്മാനിച്ചതാണെന്നും, അതിന് 'പ്രഭാതനക്ഷത്രം' 'ആവശ്യങ്ങൾ അറിഞ്ഞു പ്രവർത്തിക്കുന്ന ഉടമസ്ഥൻ' എന്നീ അർത്ഥങ്ങൾ ആണ് ഉള്ളതെന്നും പറയുന്ന ഈ യുവാവ് കൂടുതൽ അറിയപ്പെടാൻ ആഗ്രഹിക്കുന്നില്ല. അറിയപ്പെടാത്ത ഏടുകളിൽ നമ്മുടെ കൈത്തിരി പ്രകാശിപ്പിക്കുവാൻ ആഗ്രഹിക്കുന്ന ഇദ്ദേഹത്തിന് ഉറച്ച പിന്തുണയാണ് വിശ്രമജീവിതം നയിക്കുന്ന പിതാവും, Army School for Mentally Challenged (Asha School, Calcutta)ൽ സന്നദ്ധസേവനം നടത്തിയ മാതാവും, NDTV Chennai-ൽ ജോലി ചെയ്യുന്ന സഹോദരി സോയാ അന്ന തോമസും നൽകുന്നത്

**- ഏബ്രഹാം ശെമ്മാശൻ**

# ബാലസിദ്ധി

## സൂര്യശോകം



കണ്ടു ഞാനന്നു മധ്യാഹ്ന നേരം
വിണ്ടലാഗ്രത്തിൽ ജ്വലിച്ചു നില്ക്കെ;
അണ്ഡകടാഹം പണിത വിശ്വ-
പണ്ഡിതൻ മർത്ത്യനായ് നടപ്പത്.

ശിരസ്സിൽ മുൾക്കിരീടം തോളത്ത്
ഭാരമേറിടും മരക്കുരിശും
പാരമായാസമോടെ വഹിക്കെ,
യോരോ ചുമടിലുമിടറിയും.

ചാട്ടവാറടിയേറ്റു പുളഞ്ഞു-
മട്ടഹാസ പരിഹാസങ്ങളിൽ
പൊട്ടുമുൾക്കാമ്പിൽ നിണപ്പാടുകൾ
പട്ടിളം പൊൻമേനിയിൽ പതിഞ്ഞും,

കരുണാദ്രവദനം സസ്മിതം
നരാധമർക്കു കോളാമ്പിയായും
കരണത്തടിപ്പോർക്കു പരമോ-
ദാരൻ മറുകവിൾപ്പു കൊടുത്തും,

സഹനത്തിൽ രൂപമായേവവർക്കും

## വരക്കളരി



സോജി വർഗീസ്



കവിത

## മറിയം

മാനിനിമാർമണി-മറിയാം ചൊന്നിതെൻ
മാനസം ദൈവത്തെ വാഴ്ത്തുന്നു. എൻ മാനസം...
എന്റെ ദേഹിയെന്നുള്ളത്തിൽ. ഉല്ലസിപ്പൂ; ദൈവ-
ദാസിയെൻ താഴ്മകടാക്ഷിപ്പൂ; ദൈവദാസിയെൻ...

ഇന്നുമുതൽക്കെല്ലാ ജാതികളും ചേർന്നു,
വന്ദിച്ചു പാടും; ഞാൻ ഭാഗ്യവതീ;
ഇന്നവൻ ശക്തൻ, മഹത്വമെന്നിൽ കാട്ടി;
എന്നെന്നും താൻ നാമം പരിശുദ്ധം. എന്നെന്നും......

തന്നിൽ ഭയമുള്ളിലുള്ളോർക്കു കാരുണ്യം
തലമുറയോളവും, പകരുന്നു;
തൻ കരത്താൽ ബലം കാട്ടി; അഹന്തയും
തള്ളലുമുള്ളോരെ, ചിതറിച്ചു, അഹന്തയും...

വാണവരെ നീക്കി; വൻ സിംഹാസനങ്ങളിൽ
താണവരെ ഏറ്റി, പ്രതിഷ്ഠിച്ചു;
ക്ഷുത്തുള്ളോരെ നന്മ കൊണ്ടു നിറച്ചവൻ
വിത്തമുള്ളോരെല്ലാം. വെറുതേ പോയ്- വിത്തുമുള്ളോ....

താതനബ്രാഹാമി-നും, തനയർക്കുമോതുവാൻ
സാദരം മുന്നരുൾ ചെയ്തപോലെ;
ദാസനിസ്രായേലിൽ തുണചെയ്ത ദൈവമീ,
ദാസിയിലും കാരുണ്യം, ചൊരിയേണം...ഈ ദാസിയിലും....

(നാളികേരത്തിന്റെ-നാട്ടിലെനിക്കൊരു.... എന്ന രീതി)

എം. സി. വർഗീസ്, ആലുവ

എം. സി. വർഗീസ്, ആലുവ

സഹനത്തിൽ രൂപമായേവവർക്കും
സാന്ത്വനം കനിഞ്ഞ മഹാശയൻ
സൽഗുണപൂർണൻ സൗമ്യശീലനെൻ
സ്രഷ്ടാവിനെന്തെന്നോർത്തുഴറി ഞാൻ

* * * *

നാഴികയൊന്നു കഴിയും മുമ്പാ-
വഴിയാത്ര തീർന്നു കാൽവറിയിൽ,
കഴിയുകില്ലാ നോവിൻ വാഗ്രൂപ-
മെഴുതാനു മോതാനുമൊന്നിനും.

സ്നേഹം ധരിച്ച ഭൗതിക രൂപം
മഹാത്യാഗമായ് യാഗമായ് മാറി,
ദേഹി പിരിഞ്ഞു ദേഹം തളർന്നു
വിഹ്വലനായ് മഴിയടച്ചു ഞാൻ.

ഒരു യാമം മറഞ്ഞുപോയ് ചരാ-
ചരങ്ങൾ സമസ്തവും തമനസ്സിൽ;
തീരാനൊമ്പരക്കനലായിന്നും
സ്മരണയിൽ നിറയുന്നാ രംഗം.

കാലമെത്ര ദൂരം ഗമിച്ചാലും
കാലത്തിൻ നെടുംതൂണായ് മാറിയ
കാലാതിവർത്തിയാമാസ്നേഹത്തെ
കാലവും നമുക്കും സദാകാലം.

**മാത്യുസ് കടമ്പനാട്,**

## വചനപാത...

സത്യം പറയുന്നവൻ നീതി അറിയിക്കുന്നു.
കള്ളസാക്ഷിയോ വഞ്ചന അറിയിക്കുന്നു.
*(സദൃ. 12:17)*



## കുട്ടിത്തമാശ

### ഉറക്കം

ധ്യാനപ്രസംഗം തുടങ്ങുന്നതിനുമുമ്പ് പ്രാർത്ഥിക്കുന്ന കണ്ട ടോണിയോട് അച്ചൻ

: മിടുക്കൻ നല്ല ശീലം നീ വളർന്നു വലിയവനാകും

ടോണി : ഉറങ്ങുന്നതിനു മുമ്പ് പ്രാർത്ഥിക്കണമെന്ന് അമ്മ പറഞ്ഞിട്ടുണ്ട്.

### പാവം കുട്ടികൾ

പതിവില്ലാതെ അച്ചൻ സൺഡേസ്ക്കൂളിൽ

അച്ചൻ : ആരാണ് മറിയയെ കല്ലെറിഞ്ഞത്.

ജോണി : ഞാനല്ല!

രാജു : എന്റെ പൊന്നോ, ഞാനല്ല.

അച്ചൻ : ഹെഡ്മാസ്റ്റർ എന്താണിത്.

ഹെഡ്മാസ്റ്റർ: അച്ചോ! നമ്മുടെ ക്ലാസ്സിലെ കുട്ടികൾ അങ്ങനെയൊന്നും ചെയ്യില്ല.

Binoy Baby, Venmoney,
Alappuzha

നിങ്ങൾക്കറിയാമോ ▸▸

## മുതൽപിടി

പഴയൊരു മലയാളപദം. ഗവൺമെന്റിൽ നിന്നും മുതൽ (പണം) വാങ്ങി സൂക്ഷിക്കുന്നയാൾ മുതൽപിടിക്കാരനെന്ന് അറിയപ്പെട്ടിരുന്നു (ട്രഷറി ഓഫീസർ). ഇടവകയിൽ പൊതുയോഗ തീരുമാനപ്രകാരം തെരഞ്ഞെടുക്കപ്പെട്ട് മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടുകൂടി ഇടവകയുടെ പണം സൂക്ഷിക്കുന്നയാളെ ഈ പേരിൽ അറിയപ്പെട്ടിരുന്നു. (ഇന്നത്തെ ട്രസ്റ്റി സ്ഥാനം). കേരളത്തിലെ ക്ഷേത്രങ്ങളിലും ഈ സ്ഥാനികൾ ഉണ്ടായിരുന്നു.

കവിത

## When I Like

When I Like you will come into my dreams
When I need, you will come as a help
When I will wet in rain, you will come as an umbrella
When I will become a fool, you will make
me as a genius
when I a m hurted, you will come as a warrior;
When I am in problems, you will come near
me as an advisor
When I am in sorrows, you will solve them all;
When I am alone, you will come near
me as a garden
When I am bored, you will come near me
as a greeny vision
That would "I love you, My dear God"!

***Sneha Harippad***



# HOW TO IMPROVE YOUR LIFE

**This is an amazing one e-mail, This is regarding Dr.Mahinder Singh who died of pancreatic cancer in 2008, but wrote a book "The last lecture" before then, one of the bestsellers in 2007. What a legacy to leave behind!! In a letter to his wife Jai and his children, Dylan, Logan, and Chloe, he wrote this beautiful "GUIDE TO A BETTER LIFE" for his wife and children to follow. May you be blessed by his insight?**

## PERSONALITY

- Don't compare your life to other's. You have no idea what their journey is all about.
- Don't have negative thoughts of this you cannot control. Instead invest your energy in the positive present movement.
- Don't overdo; keep your limits.
- Don't take yourself so seriously; no one else does.
- Don't waste your precious energy on gossip.
- Dream more while you are awake.
- Envy is a waste of time. You already have all you need.
- Forget issues of the past. Don't remind your partner of his/her mistakes of the past. That will ruin your present happiness.
- Life is too short to waste time hating anyone. Don't hate others.
- Make peace with your past so it won't spoil the present.
- No one is in charge of your happiness except you.
- Realize that life is a school and you are here to learn. Problems are simply part of the curriculum that appear and fade away like class but the lessons you learn will last lifetime.
- Smile and laugh more.
- You don't have to win every argument. Agree to disagree.

# COMMUNITY

* Call your family often
* Each day give something good to others
* Forgive everyone for everything
* Spend time with people over the age of 70 & under the age of 6
* Try to make at least three people simle each day
* What other people think of you is none of your business.
* Your job will not take care of you when you are sick. Your family and friends will. Stay in touch.

# LIFE

* Put God first in anything and everything that you think, say and do.
* God heals everything
* Do the right things
* However good or bad a situation is, it will change
* No matter how you feel, get up, dress up and show up
* The best is yet to come
* Get rid of anything that isn't useful, beautiful or joyful
* When you awake alive in the morning, thank GOD for it
* If you know GOD you will always be happy. So be happy.

While you practice the entire above, share this knowledge with the people you love, people you school with, people you pay with, people you work with and people you live with. Not only will it enrich YOUR life, but also that of those around you.

*Collected by:*
**Sheeba Kandathil Philipose, Pune**

## ഒന്നാം ചരമ വാർഷികം
## 5-7-2011



"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ-
രീയാചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

**ഫാ. പി. വി. വർഗ്ഗീസ്**
**(ക്ലേറി അച്ചൻ)**

*Inserted by:*

Wilson Baby & Family,
Kottayam

Interview



## കക്ഷിവഴക്ക് മനുഷ്യന്റെ ബലഹീനതയിൽ നിന്നുണ്ടായതും... തീരാത്തതിനു കാരണം മനുഷ്യന്റെ ബലഹീനതയുമാണ്...

# വിശുദ്ധിയുടെ ആൾരൂപം

അടയാളങ്ങളെക്കാൾ ആത്മാവിന്റെ വിശുദ്ധിക്കു വേണ്ടി വാദിക്കുന്ന മഹിതാചാര്യൻ...

ദൈവസ്നേഹം വിളമ്പരം ചെയ്യുവാനായി വാനിൽ നിന്നിറങ്ങിവന്ന മാലാഖയാണോ എന്ന് സംശയം ജനിപ്പിക്കും...

**സ്നേഹദൂതുകളുടെ ഉടമ....**

കുടിയേറ്റ ഗ്രാമത്തിന്റെ കണ്ണീരൊപ്പാൻ മലകയറി ഇറങ്ങിയ അജഗണങ്ങളുടെ ആത്മീയ പിതാവ്.... വിലാപങ്ങൾക്ക് കാതോർക്കുന്ന ശ്രേഷ്ഠ ഇടയൻ...

നിറഞ്ഞ പുഞ്ചിരിയോടെ ആരെയും സ്വീകരിക്കുന്ന മുഖം....

അമേരിക്കൻ ഭദ്രാസനത്തിന്റെ ആത്മീയ ഇടയനായി ഒരു വ്യാഴവട്ടക്കാലത്തിലധികം പ്രവർത്തിച്ച സ്നേഹത്തിന്റെ വിശുദ്ധരൂപം... മാത്യൂസ് മാർ ബർന്നബാസ്.

***വിശ്രമജീവിതത്തിന് കോലഞ്ചേരി മെഡിക്കൽ കോളേജ് തിരഞ്ഞെടുത്തത് തിരുമേനിക്ക് രോഗികളോട് പ്രത്യേക വാത്സല്യം ഉള്ളതുകൊണ്ടാണെന്ന് വിശ്വസിക്കാമോ?***

രോഗികളോട് പ്രത്യേക സ്നേഹവും കരുതലും എനിക്കുണ്ട് എന്നത് വാസ്തവം തന്നെ. എന്നാൽ കോലഞ്ചേരി ആശുപത്രിയിൽ വിശ്രമജീവിതം നയിക്കണമെന്ന് ഒരു ശാഠ്യവും എനിക്കില്ലായിരുന്നു. ഭദ്രാസന ഭരണം ഒഴിഞ്ഞപ്പോൾ ഞാൻ ചിന്തിച്ചത് വളയഞ്ചിറങ്ങരയിൽ താമസിക്കണമെന്നായിരുന്നു. (പകൽ ഭവനത്തിലും രാത്രി പള്ളിയിലും) എന്നാൽ പരി. ബാവാ തിരുമേനി എന്നോടു പറഞ്ഞു തിരുമേനിക്ക് വിശ്രമ ജീവിതം നയിക്കുവാൻ തിരുമേനി ദീർഘകാലം ചാപ്ലയിൻ ആയി ശുശ്രൂഷ അനുഷ്ഠിച്ച കോലഞ്ചേരി ഹോസ്പിറ്റൽ നല്ലതായിരിക്കും എന്ന ആ അഭിപ്രായത്തെ ഞാൻ സർവ്വാത്മനാ സ്വാഗതം ചെയ്തു.

## അമേരിക്കയിൽ ദൈവാശ്രയമുള്ളവർ ഉണ്ടായിരുന്നതുകൊണ്ട് ഞാൻ സംതൃപ്തനായിരുന്നു

ഇപ്പോൾ വളരെ സന്തോഷം.

***ഭദ്രാസന ഭരണം ഒഴിഞ്ഞത് അനാരോഗ്യം മൂലമാണോ അതോ വിശ്രമജീവിതം കാംക്ഷിച്ചതുകൊണ്ടാണോ?***

1992 മുതൽ 2011 ജനുവരി മാസം 18-ാം തീയതി വരെ അമേരിക്കൻ ഭദ്രാസനത്തിന്റെ ശുശ്രൂഷകനായി ഞാൻ സേവനം ചെയ്തു. എന്റെ കഴിവോ, പ്രാപ്തിയോ അല്ല ദൈവകൃപ ഒന്നുമാത്രം. നീണ്ട 19 വർഷങ്ങൾ... ശാരീരികമായി അല്പം ക്ഷീണം അനുഭവപ്പെട്ടപ്പോൾ ഞാൻ ഭദ്രാസന ഭരണം ഒഴിയുവാൻ സന്നദ്ധനായി... ദൈവകൃപയാൽ എന്നെ സ്വന്തം പിതാവിനെപ്പോലെ സ്നേഹിക്കുകയും കരുതുകയും ചെയ്ത അഭി. നിക്കോളാവോസ് തിരുമേനിയെ തന്നെ എന്റെ വിജയി ആയി ലഭിക്കുകയും ചെയ്തു.

***അമേരിക്കൻ ഭദ്രാസനത്തെ കുറിച്ചുള്ള കാഴ്ചപ്പാടും, വിലയിരുത്തലും?***

അമേരിക്കൻ മെത്രാസനം മറ്റു ഭദ്രാസനങ്ങളെപ്പോലെ തന്നെയാണ്. ഒട്ടേറെ സഭാസ്നേഹികൾ അവിടെയുണ്ട്. വേണ്ടതുപോലെ നടത്തിയാൽ നല്ലൊരു ഭാവി അമേരിക്കയ്ക്കുണ്ട്. പിന്നെ... അവിടെയും നല്ലതും ചീത്തയുമുണ്ട്...

***സഭയിലെ വൈദികരെക്കുറിച്ചും, അത്മായരെക്കുറിച്ചുമുള്ള തിരുമേനിയുടെ കാഴ്ചപ്പാടും, അഭിപ്രായവും?***

വൈദികൻ സഭയുടെ നട്ടെല്ലാണ്... വിശ്വാസികൾ സഭയുടെ സമ്പത്തും... ആത്മാർത്ഥമായി സഭയെ സ്നേഹിക്കുന്ന വൈദികരും, അൽമായരുമുണ്ട് എനിക്ക് നേരിട്ടറിയാം പലരേയും.. മറിച്ചുള്ളവരും കുറവല്ല... മക്കളേ! സഭയാണ് നമ്മുടെ ശക്തിയും ബലവും. ഈ സഭയുടെ മക്കളെന്ന നിലയിൽ പുരോഹിതരെ നിങ്ങൾ സ്നേഹിക്കണം... പുരോഹിതരേ! നിങ്ങളുടെ അജഗണത്തെ ഭംഗിയാംവണ്ണം പരിപാലിക്കണം....

***ജീവിതത്തിലെ സന്തോഷപ്രദങ്ങളായ അനുഭവങ്ങൾ ഏതൊക്കെയാണെന്നാണ് തിരുമേനി കരുതുന്നത്?***

വൈദികസെമിനാരിയിൽ അദ്ധ്യാപനം നടത്തിയ കാലം, കോലഞ്ചേരി ആശുപത്രിയിലെ ചാപ്പെയിൻ ശുശ്രൂഷയും, ഭദ്രാസന ഭരണവുമൊക്കെ സന്തോഷപ്രദം തന്നെ... കർത്താവു തന്റെ ജീവിത വ്യാപാരത്തിൽ കഷ്ടതയിലും സന്തോഷിച്ചില്ലേ... നാമും അങ്ങനെ തന്നെ ആയിരിക്കേണ്ടേ!

***ആത്മകഥ എഴുതുവാനുണ്ടായ സാഹചര്യവും, ആത്മകഥയ്ക്ക് 'ദൈവത്തിന്റെ കൃപ' എന്ന് പേരു നൽകാനിടയായതും വ്യക്തമാക്കാമോ?***

എന്നെ സ്നേഹിക്കുന്ന നിരവധി അച്ചൻമാരും, നിക്കോളാവോസ് തിരുമേനിയും ആത്മകഥ എഴുതുവാൻ എന്നെ പ്രേരിപ്പിച്ചു. 'ദൈവത്തിന്റെ കൃപ' എന്ന് ആത്മകഥയ്ക്കു പേരു നൽകിയത് വേറൊന്നും കൊണ്ടല്ല എന്റെ ബാല്യം മുതലേ ആ ദൈവിക കൃപ അനുഭവിച്ചു വളരാൻ ഭാഗ്യം ലഭിച്ചതുകൊണ്ടാണ് എന്റെ ജീവിതം മുഴുവനും ദൈവകൃപ ഒന്നുമാത്രം.

***അമേരിക്കയിലെ സഭാമക്കളുടെ ആത്മീയ ജീവിതം തിരുമേനി എങ്ങനെ വിലയിരുത്തുന്നു...?***

അമേരിക്കയിൽ നല്ലൊരു സംഖ്യ യുവാക്കൾ പ്രത്യേക പ്രേരണകൾ ഒന്നും കൂടാതെ തന്നെ ആത്മീയ വേലയ്ക്കായി, വൈദിക ശുശ്രൂഷയ്ക്കായി കടന്നുവന്നു. അത് ദൈവത്തിന്റെ വിളി എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. മനുഷ്യരുടെ പ്രവർത്തനത്തെക്കാൾ ഉപരിയായി ദൈവം തമ്പുരാൻ അവരെ വിളിച്ചു... അവർ അതിനനുസൃതമായി പ്രതികരിച്ചു...

***പൗരോഹിത്യ പദവിയിലേക്ക് ആകർഷപ്പെടുവാനുണ്ടായ സാഹചര്യം?***

സന്യാസി ആകുവാനാണ് വളരെ ചെറുപ്പത്തിൽ തന്നെ ആഗ്രഹിച്ചത്. എന്നാൽ ഞാൻ പോകാനിരുന്ന പിറമാടം ദയറായിൽ ഉള്ളവർ അതുവിട്ടു പോയി നാമാവശേഷമായി കഴിഞ്ഞപ്പോൾ 6-ാം ക്ലാസ്സ് പാസായ എനിക്ക് എങ്ങോട്ടു പോകണമെന്ന് നിശ്ചയമില്ലാതായി... പോകുവാനാഗ്രഹിച്ച ദയറായിൽ ആരുമില്ല അപ്പോൾ വൈദിക വൃത്തിയിലേക്ക് പ്രവേശിച്ച് ദൈവത്തെ സേവിക്കാമെന്ന് തീരുമാനിച്ചു. എന്നാൽ മെത്രാപ്പോലീത്തായാകുമെന്നുള്ള ഒരു മുൻനിശ്ചയമോ അതിനുള്ള ആഗ്രഹമോ എനിക്കില്ലായിരുന്നു.... എന്നാൽ ദൈവം തിരഞ്ഞെടുത്തു. ബലഹീനനായ ഞാൻ സമർപ്പിച്ചു അത്രമാത്രം.

***സന്യാസ പ്രസ്ഥാനങ്ങളെക്കുറിച്ചുള്ള വിലയിരുത്തൽ....?***

സന്യാസ പ്രസ്ഥാനങ്ങളും സന്ന്യസ്തരും സഭയ്ക്കാവശ്യം തന്നെ. എന്നാൽ സന്യസ്ത പ്രസ്ഥാനങ്ങളുടെ ഇന്നത്തെ അവസ്ഥ അതിന്റെ ആത്മീയമായ ശക്തി ദുർബ്ബലമായികൊണ്ടിരിക്കുന്നു. എന്ന പരമാർത്ഥത്തെയാണ് കാണിച്ചു തരുന്നത്.... വളരെയധികം സമർപ്പണം ഉള്ള ആളുകളെയാണ് സന്യാസ പ്രസ്ഥാനങ്ങൾക്കാവശ്യം.

***തിരുമേനിയുടെ പ്രസംഗങ്ങളും, ലേഖനങ്ങളും ഒക്കെ അവസാനിക്കുന്നത് 'സ്നേഹം' എന്ന ആശയത്തിലാണല്ലോ സ്നേഹരാഹിത്യത്തിന്റെ ഒരു ലോകത്ത് എങ്ങനെ ദൈവസ്നേഹം യാഥാർത്ഥ്യമാക്കും?***

ഇതിന് ഒറ്റ വാക്കിൽ ഉത്തരം നൽകിയാൽ ഇത്രേയുള്ളൂ.. "സ്നേഹിക്കുക", "സ്നേഹിക്കുക", "സ്നേഹിക്കുക". സ്നേഹമില്ലാത്ത ലോകം സ്വപ്നം കാണാൻ പോലുമാവില്ല. നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വീൻ എന്നല്ലേ (1 കൊരി. 16:14) ദൈവകൃപയുണ്ടെങ്കിൽ സ്നേഹമില്ലാത്ത ലോകം സ്നേഹപാതയിൽ വരും. സംശയം വേണ്ട!

***അങ്ങനെയെങ്കിൽ കക്ഷിവഴക്കിനെ കുറിച്ചുള്ള തിരുമേനിയുടെ അഭിപ്രായം എന്താണ്?***

കക്ഷിവഴക്ക് മനുഷ്യന്റെ ബലഹീനതയിൽ നിന്നുണ്ടായതും... അതു തീരാത്തതിനു കാരണം മനുഷ്യന്റെ ബലഹീനതയുമാണ്...

***ഇടുക്കി, അങ്കമാലി, കോട്ടയം എന്നീ മെത്രാസനങ്ങളിലെ ശുശ്രൂഷാ കാലയളവിനെക്കുറിച്ച്?***

അങ്കമാലിയിലും, കോട്ടയത്തും കാര്യമായി പ്രവർത്തിക്കുവാൻ എനിക്ക് സാധിച്ചില്ല. ഇടുക്കിയിലും അമേരിക്കയിലുമാണ് പ്രവർത്തിച്ചത്. ദൈവാശ്രയത്തോടെ പല പ്രതിസന്ധികളെയും തരണം ചെയ്യുവാൻ സാധിച്ചു. പ്രത്യേകിച്ച് 'ഇടുക്കി' വളരെയേറെ കഷ്ടതയും, പ്രയാസവും ഉള്ള നാടാണ്. അവർക്കുവേണ്ടി ഞാൻ ചെന്നു എന്ന നിലയിൽ അവർക്കെല്ലാവർക്കും എന്നോട് വളരെയേറെ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നു. സ്വയ പരിത്യാഗത്തിൽ കൂടിയല്ലാതെ ഇടുക്കിയിലേക്ക് ആരും ചെല്ലുകയില്ല. എന്നാൽ അമേരിക്കയിലെ കാര്യം മറിച്ചാണ്. ധാരാളം പണമുള്ള എല്ലാത്തരത്തിലും ഉന്നതിയുള്ള ഒരു രാജ്യത്ത് ഒരു മെത്രാച്ചനോ മറ്റോ ചെന്ന് അവരെ സേവിക്കണം എന്ന ചിന്ത അവരിൽ അധികമാർക്കും ഉണ്ടായിരുന്നോ എന്ന് സംശയമാണ്... അവിടെയും ദൈവാശ്രയമുള്ളവർ ഉണ്ടായിരുന്നതുകൊണ്ട് ഞാൻ സംതൃപ്തനായിരുന്നു....

***ജീവിതം എന്തു പഠിപ്പിച്ചു?***

ദൈവകൃപ കൂടാതെ മനുഷ്യർക്ക് ഒന്നും ചെയ്യാൻ സാധിക്കില്ല എന്ന സത്യം പഠിപ്പിച്ചു...

***ഇവിടെയുള്ള ജീവിതത്തിൽ സംതൃപ്തനാണോ...?***

നിറഞ്ഞ സന്തോഷം... (ചിരിക്കുന്നു) പ്രാർത്ഥിക്കാം, രോഗികളെ സന്ദർശിക്കാം..., സന്തോഷവും, സമാധാനവും അനുഭവിച്ച് കഴിയാം.... പിന്നെ നിങ്ങളെല്ലാവരുടെയും വാത്സല്യം അനുഭവിക്കാം. വേറെ എന്താണ് ഈ ജീവിതത്തിനുവേണ്ടത്... 20 ൽപ്പരം പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. ദൈവം അനുവദിക്കുന്നപക്ഷം ഇനിയും എഴുതാൻ ആഗ്രഹവുമുണ്ട്....

***സഭാമക്കളോടുള്ള സന്ദേശം?***

മനുഷ്യർ പരസ്പരം മനുഷ്യരെ ദൈവമക്കളായി കാണാൻ തുടങ്ങണം. ദൈവത്തിന്റെ മക്കളായി മനുഷ്യനെ കാണുവാനും സ്നേഹിക്കുവാനും ബഹുമാനിക്കുവാനും മനുഷ്യൻ പഠിക്കണം. അപ്പോൾ സ്വാർത്ഥതയ്ക്കു സ്ഥാനമില്ലാതെയാകും.

ഇത് കൂടാതെ നിങ്ങൾക്ക് ഏവർക്കും ഉണ്ടായിരിക്കേണ്ട 10 സുകൃതങ്ങൾ. ഇവ നിങ്ങൾ ജീവിതത്തിൽ എപ്പോഴും ഓർമ്മയിലുണ്ടാവണം.

1) കർത്താവിൽ എപ്പോഴും സന്തോഷിപ്പിൻ (ഫി. 14:4)

2) തോൽവികളെ വിജയത്തിന്റെ ചവിട്ടുപടികളാക്കുക.

3) കഷ്ടതകളിൽ നിന്നും ദൈവം നമ്മെ കരകയറ്റും എന്ന നല്ല പ്രത്യാശയുണ്ടാവുക.

4) മറ്റുള്ളവരെ നമ്മെപ്പോലെ കണ്ട് അവരുമായി താദാത്മ്യം പ്രാപിക്കുക.

5) സത്യസന്ധത കൈവിടരുത്.

6) ക്ഷമയുള്ളവരാവുക.

7) പൊതുവിന്റെ നന്മയ്ക്ക് വേണ്ടി കഠിനാധ്വാനം ചെയ്യുക.

8) ദരിദ്രരുടെ ഉന്നമനത്തിനായി പ്രവർത്തിക്കുക

9) മറ്റുള്ളവരിലെ നന്മകളെ തിരിച്ചറിഞ്ഞ് അഭിനന്ദിക്കുക.

10) മദ്യവും മയക്കുമരുന്നും മറ്റ് ലഹരി പദാർത്ഥങ്ങളും പാടെ ഉപേക്ഷിക്കുക.

*(87 ന്റെ നിറവിൽ കോലഞ്ചേരി മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ വിശ്രമജീവിതം നയിക്കുന്ന അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുമായി രണ്ടാം വർഷ സെമിനാരി വിദ്യാർത്ഥികളായ അനൂപ് ജോസഫ്, തോമസ് രാജു എന്നിവർ നടത്തിയ അഭിമുഖം.)*

■

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## ('STOC' ജീവകാരുണ്യ സഹായം 2011)

**1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC)** 2010-ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശയുണ്ടായിരിക്കണം.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ക്യാൻസർ കിഡ്നി, ഹാർട്ട് സംബന്ധമായ രോഗികൾക്കായിരിക്കും പരിഗണന നൽകുക. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്കു സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ ഒർജിനൽ സർട്ടിഫിക്കറ്റും (3 മൂന്നു മാസത്തിനുള്ളിൽ വാങ്ങിയത്). ഒർജിനൽ ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്. പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു. കൂടാതെ 'ശീലോഹാം ഗീവ് സൈറ്റ് പ്രോജക്ട്'-ലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് 30,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4.1. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർദ്ദനരും നിരാലംബരും പഠനത്തിനു സമർത്ഥരുമായ +2 കഴിഞ്ഞ 36 കുട്ടികൾക്ക് ഒരു കുട്ടിക്ക് 10,000 രൂപാ നിരക്കിൽ വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകന്റെ കുടുംബ പശ്ചാത്തലം ചുറ്റുപാടുകൾ ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം മറ്റ് നേട്ടങ്ങൾ എന്നിവയെക്കുറിച്ച് വിശദമായി അറിയിക്കുന്നത് നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2010 ഓഗസ്റ്റ് 31-ന് മുമ്പ് കിട്ടിയിരിക്കണം.

**4.2. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2008 ഓഗസ്റ്റ് 31-ന് മുമ്പ് കിട്ടിയിരിക്കണം.

**5. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 70,000/- രൂപനൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിയ്ക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ **2008 ആഗസ്റ്റ് 31**-നു മുമ്പു കിട്ടിയിരിക്കണം.

**<u>നിർദ്ദേശങ്ങൾ</u>**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ STOC office, Betheny Aramana, Tiruvalla-689101 എന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) ഈ പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**<u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u>**

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. **Letterhead-ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.**

*അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:-*

**The Co-ordinator, STOC office, Bethany Aramana, Thiruvalla-689101, Kerala**

# We Belive

## മാർ ദിയസ്ക്കോറോസ്



*"ആത്മാക്കളെ രക്ഷിച്ചൊരു നിൻ സ്ലീബായെ നമിച്ചേങ്ങൾ" "കർത്താവേ, ബഹുമാനവും ജീവദായകവുമായ നിന്റെ സ്ലീബായ്ക്ക് ആത്മാവിലും സത്യത്തിലും ഉള്ള ആരാധനങ്ങൾ സമർപ്പിക്കുന്നു" (ദുഃഖവെള്ളി ക്രമം)...*

*ആത്മാക്കളെ രക്ഷിക്കുന്നതും ജീവദായകനുമൊക്കെ സ്ലീബാ ആണോ?*

**- സാം കോടിയാട്ട്, ആവണീശ്വരം**

സാം കോടിയാട്ടിന്റെ ചോദ്യത്തിന് നൽകാവുന്ന ലളിതമായ മറുപടി ആത്മാക്കളെ രക്ഷിക്കുന്നതും ജീവദായകനും സ്ലീബാ അല്ല എന്നാണ്. സൃഷ്ടിക്കുന്നതും രക്ഷിക്കുന്നതും ജീവൻ നൽകുന്നതുമൊക്കെ ത്രീയേക ദൈവമാണ്. നാം സമർപ്പിക്കുന്ന എല്ലാ ആരാധനകളും ത്രീയേക ദൈവത്തിനു മാത്രം ഉള്ളതുമാണ്. എന്നാൽ വി. വേദപുസ്തകത്തിലും സഭയുടെ ആരാധനാക്രമങ്ങളിലും കാണുന്ന പ്രതീകങ്ങളുടെയും ആലങ്കാരിക ഭാഷകളുടെയും പ്രാധാന്യത്തെ നമുക്ക് നിഷേധിക്കുവാൻ പറ്റുമെന്ന് സാംകുട്ടി കരുതുന്നുണ്ടോ? നമ്മുടെ ദൈനംദിന ജീവിതത്തിലും നാം എന്തു മാത്രം പ്രതീകങ്ങളും ആലങ്കാരിക ഭാഷകളും ഉപയോഗിക്കുന്നുണ്ടെന്നത് സാംകുട്ടി ശ്രദ്ധിച്ചിട്ടുണ്ടോ?

മുകളിൽ ഉദ്ധരിച്ചിരിക്കുന്ന ദുഃഖവെള്ളിയാഴ്ച ആരാധനയിലെ പ്രാർത്ഥനാ ശകലങ്ങളിലെ "സ്ലീബാ" ക്രിസ്തുവിന്റെ പ്രതീകമായി നമ്മുടെ മുമ്പാകെ വെളിവാക്കപ്പെട്ടിരിക്കുന്ന ഒരു അലങ്കാരിക പ്രയോഗമാണ്. പ്രാർത്ഥനയുടെ പശ്ചാത്തലം ശ്രദ്ധിച്ചാൽ ഇതു പെട്ടെന്ന് മനസ്സിലാക്കാവുന്നതേയുള്ളൂ. അരിമത്യയിലെ യൗസേഫും നിക്കോദിമോസും കൂടി ക്രിസ്തുവിൻ ശരീരത്തെ കബറടക്കുവാൻ കൊണ്ടുപോകുന്ന സംഭവത്തെ അനുസ്മരിക്കുന്നതിനു മുമ്പുള്ള പ്രാർത്ഥനകളാണവ. അതുകൊണ്ട് അവിടെ നാം വെറും ഒരു മരക്കുരിശല്ല, കർത്താവിനെ തന്നെ കാണണം. സ്ലീബായിൻമേലുള്ള കർത്താവിന്റെ മരണം ഒരിക്കൽ എന്നന്നേക്കുമായി സംഭവിച്ച രക്ഷാകര സംഭവമാകയാൽ അതിലുള്ള നമ്മുടെ സജീവമായ പങ്കാളിത്തമാണ് നാം ദുഃഖവെള്ളിയാഴ്ച ആരാധനയിലൂടെ നിർവ്വഹിക്കുന്നത്. ക്രിസ്തുവിന്റെ മരണം ക്രൂശിലാണ് സംഭവിക്കുന്നത് എന്നതുകൊണ്ടും അതു നമ്മുടെ രക്ഷയ്ക്കു കാരണമായി എന്നതുകൊണ്ടും കർത്താവിന്റെ പ്രതീകമായി നാം സ്ലീബായെ സ്വീകരിച്ചിരിക്കുന്നു.

സ്ലീബാ ജീവദായകൻ അല്ലെങ്കിലും കർത്താവു രക്തവും ജീവനും ഒഴുക്കി നമുക്ക് ജീവനും രക്ഷയും നൽകിയത് സ്ലീബായിലൂടെ അല്ലെന്ന് പറയുവാൻ സാധിക്കുമോ! അതായത് ക്രിസ്തുവിന്റെ ശരീരവും രക്തവും ജീവനും നമുക്കു വേണ്ടി ക്രിസ്തു സ്ലീബായിലൂടെ സമർപ്പിച്ചതിനാൽ സ്ലീബാ നമ്മുടെ രക്ഷയുടെയും ജീവന്റെയും ആയുധമായി മാറുന്നു എന്നർത്ഥം. ഈ അർത്ഥത്തിലാണ് മുകളിൽ ഉദ്ധരിച്ചിരിക്കുന്ന പ്രാർത്ഥനാ ശകലങ്ങളിലെ ആലങ്കാരിക പ്രയോഗങ്ങളെ മനസ്സിലാക്കേണ്ടത്.

സംഖ്യ 21:8-ൽ വിഷസർപ്പത്തിന്റെ കടിയേറ്റു മരിക്കുന്നവർ അഗ്നിസർപ്പത്തെ നോക്കിയാൽ ജീവിക്കും എന്ന് യഹോവ മോശയോടു കൽപ്പിക്കുന്നതിനെ സാംകുട്ടി എങ്ങനെ ആണ് മനസ്സിലാക്കുന്നത്? അഗ്നിസർപ്പം ജീവദായകമാണെന്നാണോ? ജീവദായകനായ തന്റെ ഒരു പ്രതീകമായി അഗ്നിസർപ്പത്തെ അവിടെ യഹോവ വെളിപ്പെടുത്തുക അല്ലേ ചെയ്യുന്നത്? യെശയ്യാ 53:5 -ൽ 'അവന്റെ അടിപ്പിണരുകളാൽ നാം സൗഖ്യം പ്രാപിച്ചിരിക്കുന്നു' എന്നെഴുതിയിട്ടുണ്ട്. അവനാണോ അവന്റെ അടിപ്പിണരുകളാണോ നമുക്ക് സൗഖ്യം നൽകിയിരിക്കുന്നത്? ഗലാത്യ 6:14-ൽ "എനിക്കോ നമ്മുടെ കർത്താവിന്റെ ക്രൂശിൽ അല്ലാതെ മറ്റൊന്നിലും പ്രശംസിപ്പാൻ ഇടവരരുത്" എന്ന് പ. പൗലൂസ് ശ്ലീഹാ പറയുന്നുണ്ട്. പൗലൂസ് ശ്ലീഹായ്ക്ക് കർത്താവിൽ പ്രശംസിച്ചാൽ പോരായോ? എന്തിനാണ് ക്രൂശിൽ പ്രശംസിക്കുന്നത്? ക്രിസ്തുവിനെ നാം ആരാധിക്കുന്നത് ക്രിസ്തുവിന്റെ മനുഷ്യരൂപത്തെ നമ്മുടെ മനസ്സുകളിൽ പ്രതിഷ്ഠിച്ചുകൊണ്ടല്ലെന്ന് സാംകുട്ടിക്ക് പറയുവാൻ കഴിയുമോ? ചുരുക്കത്തിൽ, ശരീരി അല്ലാത്ത ദൈവത്തിന്റെ പ്രത്യക്ഷപ്പെടലുകളെക്കുറിച്ചും രക്ഷണ്യപ്രവർത്തനങ്ങളെക്കുറിച്ചും അലങ്കാരിക ഭാഷകളിലൂടെയും പ്രതീകങ്ങളുടെ ഉപയോഗത്തിലൂടെയും വർണ്ണിച്ചിരിക്കുന്നത് നാം സ്വീകരിച്ചേ മതിയാകൂ. എന്നാൽ അത് വേദപുസ്തക സത്യങ്ങളുടെ അടിസ്ഥാനത്തിലുള്ള ദൈവശാസ്ത്രത്തിൽ ഊന്നി മാത്രമായിരിക്കണമെന്നുമാത്രം. അല്ലാത്ത പക്ഷം അവ വിഗ്രഹാരാധനയായി പരിണമിക്കുവാൻ സാദ്ധ്യതയുണ്ട്. യഹോവയുടെ കല്പന പ്രകാരം മോശ ഉണ്ടാക്കിയ അഗ്നിസർപ്പത്തെ പിന്നീട് ഹെസ്കിയാ രാജാവ് നശിപ്പിച്ചു കളഞ്ഞതിന്റെ കാരണം അതായിരുന്നു (2 രാജാ. 20:1-5)

എ.ഡി. 310 നു ശേഷമാണ് സഭയിൽ സ്ലീബായ്ക്ക് പ്രാധാന്യം ഉണ്ടായത് എന്നത് തെറ്റായ ഒരു ചിന്തയാണ്. ക്രിസ്ത്യാനികൾ ആദ്യകാലം മുതൽ തന്നെ സ്ലീബായോടു ബഹുമാനവും ആദരവും പുലർത്തിയിരുന്നു. എന്നാൽ പീഢകളെ ഭയന്ന് അവർക്ക് അതു പ്രത്യക്ഷത്തിൽ ചെയ്യുവാൻ കഴിയുമായിരുന്നില്ല. പുറജാതിയെ കുസ്തന്തീനോസ് സ്ലീബായുടെ അടയാളം സ്വർഗ്ഗത്തിൽ ദർശിക്കുകയും സ്ലീബായാൽ യുദ്ധത്തിൽ ജയിക്കുകയും എ.ഡി. 313-ലെ മിലാൻ വിളംബരത്തിലൂടെ ക്രിസ്ത്യാനികൾക്ക് സ്വാതന്ത്ര്യം നൽകുകയും ചെയ്തതോടെയാണ് ക്രിസ്ത്യാനികൾ സ്ലീബായ്ക്കു നൽകി വന്ന ആദരവും പ്രാധാന്യവും മറ്റുള്ളവർ അറിഞ്ഞു തുടങ്ങിയതെന്നു മാത്രം. അല്ലാതെ, ആദ്യകാലങ്ങളിൽ സ്ലീബായോടു സഭ ആദരവു കാണിച്ചില്ല എന്നു ചിന്തിക്കുന്നത് തെറ്റാണ്.

കുരിശിലൂടെ രക്ഷയെന്നു പറുന്നതും കുരിശിനെ വന്ദിക്കുക എന്നു പറയുന്നതും അതിൽ തുടങ്ങിയ ക്രിസ്തുവിനെ കണ്ടുകൊണ്ടാണ്. വി. വേദപുസ്തകത്തെ നാം ചുംബിക്കുന്നത് ദൈവവചനത്തോടുള്ള നമ്മുടെ സ്നേഹത്തിന്റെ പ്രകടനവും ദൈവകൽപ്പനകൾ അനുസരിച്ച് ജീവിക്കാമെന്ന പ്രതിജ്ഞ എടുക്കലുമാണ്. അല്ലാതെ, കടലാസിനെയും തടിയെയും ആദരിക്കുന്നതോ ചുംബിക്കുന്നതോ വന്ദിക്കുന്നതോ അല്ല.

മനുഷ്യന്റെ ബുദ്ധിവികാസങ്ങൾക്കപ്പുറമായി മറഞ്ഞിരിക്കുന്ന ദൈവിക രഹസ്യങ്ങളെ അനുഭവമാക്കുവാൻ ചില ബൗദ്ധിക പ്രതിഭാസങ്ങൾകൊണ്ടു മാത്രം സാദ്ധ്യമാവുകയില്ല. സാമൂഹ്യ ജീവിയായ മനുഷ്യൻ ദൃശ്യപരമായ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതിനാൽ ദൃശ്യവസ്തുക്കൾ മനുഷ്യന്റെ ശ്രദ്ധ പിടിച്ചുപറ്റുന്നതിനും അവനെ അതിൽ സംബന്ധിപ്പിക്കുന്നതിനും സഹായിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾക്ക് വിഷയീഭൂതമായ വഴികളിൽ കൂടി ദൈവവുമായുള്ള ബന്ധം പുലർത്തുന്നതിന് പ്രതീകങ്ങളും മറ്റു ബാഹ്യ അടയാളങ്ങളും മനുഷ്യനെ സഹായിക്കുന്നു. ദൈവത്തെക്കുറിച്ചുള്ള ഏറ്റവും വലിയ അറിവു നമുക്ക് ലഭിച്ചിരിക്കുന്നത് നമ്മുടെ മുമ്പാകെ നിൽക്കുന്ന മനുഷ്യാവതാരം ചെയ്ത ദൈവമായ ക്രിസ്തുവിൽ കൂടിയാണല്ലോ! ക്രിസ്തുവിലൂടെ വന്ന സ്നേഹവും രക്ഷയും മനസ്സിലാക്കുവാൻ നമ്മെ സഹായിക്കുന്ന ഏറ്റവും പ്രധാന ആയുധം കുരിശു തന്നെയാണ്. ■

സ്ത്രൈണം

ഡോ. സാറാമ്മ വർഗീസ്





# ഒരു കരീബിയൻ അനുഭവക്കുറിപ്പ്

"ദൈവത്തിനു മഹത്വവും ഭൂമിയിൽ സമാധാനവും" എന്ന മാറ്റൊലി വീണ്ടും വീണ്ടും അലയടിച്ചെത്തി നൂറോളം രാജ്യങ്ങളിൽ നിന്നുള്ള ആയിരത്തിലധികം പ്രതിനിധികളുടെ ആത്മശരീരമനസ്സുകളെ സമാധാനത്തിന്റെതായ ഒരു വെൺകൂടാരത്തിൽ വസിപ്പിച്ച ഒരനുഭവമായിരുന്നു ജമൈക്കയുടെ തലസ്ഥാനമായ കിംഗ്സ്റ്റണിൽ നടന്ന ആഗോള എക്യുമെനിക്കൽ സാമാധാന സമ്മേളനം. "നിങ്ങൾക്ക് സമാധാനം" എന്ന് ഓർത്തഡോക്സ് ആരാധനയിൽ പുരോഹിതൻ ജനത്തിനു നേർക്കു തിരിഞ്ഞു നൽകുന്ന ആശീർവാദം വളരെ ആവശ്യമുള്ള ഒരു രാജ്യമാണ് ജമൈക്ക. ഭരണപക്ഷത്തും പ്രതിപക്ഷത്തുമെല്ലാം വേരുകളുള്ള അക്രമി സംഘങ്ങളുടെ പരസ്പരമുള്ള പോരാട്ടങ്ങൾക്കിടയിൽപ്പെട്ട് അശാന്തിയുടെയും അക്രമത്തിന്റെയും ഹത്യയുടെയും ഉണങ്ങാത്ത മുറിവുകൾ പേറുന്നവരാണ് ജമൈക്കൻ ജനത. അഖില ലോക സഭാ കൗൺസിലിന്റെ 2001 മുതൽ 2010 വരെയുള്ള "പത്തു വർഷത്തെ അക്രമത്തെ അതിജീവിക്കൽ" (Decade to Overcome Violence) പ്രവർത്തനങ്ങളുടെ സമാപനവും അത്തരം പ്രവർത്തനങ്ങളിൽ കൂടി ലഭിച്ച നേട്ടങ്ങൾക്ക് ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്ന ഒരവസരമായിരുന്നു ആഗോള എക്യുമെനിക്കൽ സമാധാന സംഗമം. (International Ecumenical Peace Convocation) 2011 മെയ് 17 മുതൽ 24 വരെ West Indies University യുടെ Mona Campus ൽ നടന്ന ഈ സമ്മേളനം ജമൈക്കയുടെ അശാന്തിയും അക്രമവും നിറഞ്ഞ ചക്രവാളങ്ങളെ ശാന്തിയുടെ ഗീതങ്ങൾ ഉയരുന്ന തപസ്ഥലിയാക്കി മാറ്റി. കരീബിയൻ ദ്വീപുകളിലൊന്നാണ് ജമൈക്ക.

അധിനിവേശത്തിന്റെ കറുത്ത അടയാളങ്ങൾ പരക്കെ കാണാവുന്ന ജമൈക്കയിലെ ആദിവാസി സമൂഹം ഏതാണ്ടില്ലാതെ ആയിത്തീർന്നിരിക്കുന്നു. ആഫ്രിക്കയിൽ നിന്നും അടിമപ്പണിക്കായി കൊണ്ടുവന്ന കറുത്ത വർഗ്ഗക്കാരുടെയും മറ്റ് ഏഷ്യൻ രാജ്യങ്ങളിൽ നിന്നും കരാർ ജോലികൾക്കായി വന്നു താമസിച്ചവരുടെയും പിൻതുടർച്ചക്കാരാണിന്ന് ജമൈക്കയിൽ വസിക്കുന്നത്. ആദ്യം സ്പെയിനിന്റെയും പിന്നീട് അവരെ തോല്പിച്ച ബ്രിട്ടീഷുകാരുടെയും ഭരണത്തിന്റെ അവശിഷ്ടങ്ങൾ നിലനിൽക്കുന്ന ജമൈക്കയിൽ സാമ്പത്തികവും സാമൂഹികവുമായ ജീവിതത്തിലെ അരാജകത്വത്തെ പാട്ടിന്റെയും ഡാൻസിന്റെയും താളത്തിലൂടെയും കലയുടെയും സ്പോർട്സിന്റെയും ഔന്നത്യത്തിലൂടെയും അതിജീവിക്കാൻ ശ്രമിക്കുന്നു ഇവിടുത്തെ ജനത.

കേരളത്തിനു സമാനമായ കാലാവസ്ഥയും ഭൂപ്രകൃതിയുമുള്ള ഈ ദ്വീപിൽ കാണുന്ന മരങ്ങളും ചെടികളും പുഷ്പങ്ങളും ഫലമൂലാദികളുമെല്ലാം കേരളത്തെത്തന്നെയാണോർമ്മിപ്പിച്ചത്. മോണ കാമ്പസ്സിൽ നിറയെ കേരളത്തിലെ മാന്തോപ്പുകളെ അനുസ്മരിപ്പിച്ചുകൊണ്ട് മാവുകൾ നിന്നിരുന്നു. അവയിൽ നിന്നും പൊഴിഞ്ഞ രുചിയുള്ള മാങ്ങകൾ പ്രതിനിധികളുടെ അവിടുത്തെ ജീവിതം മധുരം നിറഞ്ഞതാക്കി. പൊതുസ്ഥലങ്ങൾ വൃത്തിയായി സൂക്ഷിക്കുന്ന ജമൈക്കൻ മാതൃക, പ്രത്യേകിച്ച് വഴികളും കടൽത്തീരങ്ങളും എല്ലാം വെടിപ്പുള്ളതായി കാത്തുപരിപാലിക്കുന്നത് നമ്മൾക്കും അനുകരിക്കാവുന്ന ഒന്നാണ്.

2011 മെയ് 17 മുതൽ 24 വരെ നടന്ന സമ്മേളനം ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നുള്ള വേദശാസ്ത്ര പണ്ഡിതരും, വിവിധ സഭകളുടെ പ്രതിനിധികളും സാമൂഹ്യ പ്രവർത്തകരും മാദ്ധ്യമപ്രതിനിധികളും ഒത്തുവന്ന ഒരു കൂട്ടായ്മയായിരുന്നു. "നീതിയിലധിഷ്ഠിതമായ സമാധാനം" (Just

**അശരണരായ സ്ത്രീകളെ ശക്തിപ്പെടുത്താനുള്ള അവരുടെ ശ്രമങ്ങൾ അക്രമം നിറഞ്ഞ ഒരു ലോകത്തിലെ ധീരമായ കാൽവെപ്പുകളാണ്.**

Peace) എന്ന ചിന്തയിലൂന്നിയ പ്രഭാഷണങ്ങളും ചർച്ചകളും വേദപുസ്തക പഠനങ്ങളും പ്രാർത്ഥനകളും ഗീതങ്ങളും വിവിധങ്ങളായ ആരാധനാരീതികളുടെയും വിശ്വാസങ്ങളുടെയും സംസ്കൃതികളുടെയുമെല്ലാം സംഗമവും ഇതിൽ സംബന്ധിച്ചവർക്ക് മറക്കാനാവാത്തതും ഹൃദയ സ്പർശിയുമായ ഒരനുഭവമായി മാറി.

സമാധാനം സമൂഹത്തിൽ, ഭൂമിയോട്, (ആഗോള) കമ്പോളമേഖലയിൽ, ജനങ്ങൾക്കിടയിൽ, എന്നിങ്ങനെ നാലു പ്രമുഖ വിഷയങ്ങളെപ്പറ്റി നടന്ന പ്രഭാഷണങ്ങളും അവയോടുചേർന്ന് ചെറിയ കൂട്ടങ്ങളായിരുന്ന് നടത്തിയ ചർച്ചകളും ഇവയെ അടിസ്ഥാനമാക്കി നടന്ന സെമിനാറുകളും വർക്ക്ഷോപ്പുകളും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള ജനങ്ങളുടെ ജീവിതത്തിലെ പ്രതിസന്ധികളെയും ഏറ്റുമുട്ടലുകളെയും, അവയോടുള്ള പ്രതികരണങ്ങളെയും സമാധാനത്തിനുവേണ്ടിയുള്ള പ്രയത്നങ്ങളെയും അവയ്ക്കു പിന്നിലുള്ള കാഴ്ചപ്പാടുകളെയും തുറന്നു കാട്ടി. എല്ലാ ദിവസവും പ്രഭാതത്തിൽ നടന്നിരുന്ന എക്യുമെനിക്കൽ ആരാധനയിൽ പല രാജ്യങ്ങളിൽ നിന്നും പല ഭാഷകളിലുമുള്ള ഗീതങ്ങൾ പരിശീലിപ്പിക്കുകയും പാടുകയും ചെയ്തിരുന്നു. വേദപുസ്തക വായനയും പ്രാർത്ഥനയും പല ഭാഷ

**മലങ്കരസഭയുടെ ആദരാഞ്ജലികൾ**



വ.ദി.ശ്രീ. എം. സി. കുറിയാക്കോസ് റമ്പാൻ, പാത്താമുട്ടം (ഓർമ്മ: ജൂലൈ 20)



ഫാ. റ്റി. വി. ജോർജ്ജ് നെടുമാവ് (ഓർമ്മ: ജൂലൈ 30)

ജനകീയം

# മുൻഗണന

പണ്ടൊരു പ്രൊഫസർ വിദ്യാർത്ഥികളെ പഠിപ്പിക്കുകയാണ് ഒരു വലിയ കട്ടിയുള്ള ഗ്ലാസ് ജാറിനുള്ളിൽ അദ്ദേഹം ഏകദേശം രണ്ടിഞ്ച് ഘനമുള്ള ചെറിയ പാറക്കഷണങ്ങൾ നിറച്ചു. ജാർ നിറഞ്ഞുവെന്ന് വിദ്യാർത്ഥികൾ സമ്മതിച്ചു.

അല്ല! അയാൾ ചെറിയ മുത്തുകൾ വാരി ജാറിലേക്കിട്ടു. മുത്തുകൾ വക്കോളമെത്തി. ജാർ നിറഞ്ഞുവെന്ന് വീണ്ടും വിദ്യാർത്ഥികൾ സമ്മതിച്ചു.

അല്ല! അയാൾ മണൽത്തരികൾ വാരി ജാറിലേക്കിട്ടു. ജാറിന്റെ മുക്കിലും മൂലയിലും അതു നിറഞ്ഞു. ഇപ്പോൾ അയാളും സമ്മതിച്ചു ജാർ നിറഞ്ഞു എന്ന്.

കുട്ടികളെ, തിരിച്ചറിയുക ഈ ജാർ നിങ്ങളുടെ ജീവിതമാണ്. പ്രധാനപ്പെട്ട ചിന്തകളായ കുടുംബം പങ്കാളി, ആരോഗ്യം, കുഞ്ഞുങ്ങൾ ഇവകൊണ്ട് ആദ്യം ജാർ നിറയ്ക്കുക. രണ്ടാമത് നിങ്ങളുടെ ജോലി, വീട്, കാർ. മൂന്നാമത് മറ്റ് ചെറിയ അങ്കലാപ്പുകൾ.

മണലുകൊണ്ട് ആദ്യം ജാർ നിറച്ചാൽ പിന്നെ കുടുംബത്തിനും നിങ്ങളുടെ കടമകൾക്കും സ്ഥാനമുണ്ടാകുമോ.

ഒന്നാം സ്ഥാനം കൊടുക്കേണ്ട കല്ലുകൾക്ക് ഒന്നാം സ്ഥാനം കൊടുക്കുക. (Set your priorities the rest is just sand)

*കടപ്പാട്*

കളിലായാണ് നടന്നത്. ഇംഗ്ലീഷിൽ അല്ലാതെ സ്പാനിഷിലോ, ഫ്രഞ്ചിലോ, ജർമനിലോ ഒക്കെ നടക്കുന്ന പ്രഭാഷണങ്ങൾ അപ്പപ്പോൾ തന്നെ തർജ്ജമ ചെയ്തു കേൾക്കാൻ സൗകര്യം ഉണ്ടായിരുന്നത് ഞങ്ങൾ ഉപയോഗപ്പെടുത്തിയതിനാൽ ഭാഷ മനസ്സിലാകാതെ വിഷമിക്കേണ്ടി വന്നില്ല.

ഓർത്തഡോക്സ് സഭയുടെ സ്ത്രീ പ്രതിനിധിയായിരുന്ന എനിക്ക് കരീബിയൻ സ്ത്രീകളുടെ അനുഭവങ്ങളെപ്പറ്റി അറിയാൻ താല്പര്യമുണ്ടായിരുന്നതിനാൽ Woman Inc. എന്ന ഒരു എൻ.ജി.ഒ. നടത്തുന്ന സ്ത്രീകൾക്കുവേണ്ടിയുള്ള ഒരു സ്ഥാപനം സന്ദർശിക്കാൻ സാധിച്ചത് സഹായകരമായി. ജമൈക്കയിലെ ശക്തരായ സ്ത്രീകൾ മുന്നിട്ടിറങ്ങി, ലൈംഗികമായി പീഢിപ്പിക്കപ്പെട്ടവരും, അക്രമത്തിൽ മുറിവേറ്റവരും, ഗാർഹിക പീഢനങ്ങൾക്കിരയായവരുമായ സ്ത്രീകളെ സംരക്ഷിക്കുകയും അവർക്ക് ആത്മവിശ്വാസവും തിരികെ സാധാരണ ജീവിതത്തിലേക്കു പോകാനുള്ള സജ്ജീകരണങ്ങളും ചെയ്തുകൊടുത്ത് ശാരീരികവും മാനസികവുമായ മുറിവുകൾ ഉണങ്ങാനുള്ള സഹായങ്ങൾ ഇവർ നൽകുന്നു. അതിനുവേണ്ടി നിയമസംരക്ഷകരായ പോലീസിനുപോലും ഇവർ ട്രെയിനിംഗ് നൽകുന്നു എന്നത് ഒരു നേട്ടമായി തോന്നി. കേവലം സഹാനുഭൂതി പ്രകടിപ്പിക്കുകയല്ല, മറിച്ച് അശരണരായ സ്ത്രീകളെ ശക്തിപ്പെടുത്താനുള്ള അവരുടെ ശ്രമങ്ങൾ അക്രമം നിറഞ്ഞ ഒരു ലോകത്തിലെ ധീരമായ കാൽവെപ്പുകളാണ്. നമുക്കും സഭയായി പീഡിപ്പിക്കപ്പെടുന്ന സ്ത്രീകൾക്കുവേണ്ടി എന്തു ചെയ്യാൻ സാധിക്കും എന്നു ചിന്തിക്കാവുന്നതാണ്.

വൈകുന്നേരങ്ങളിൽ പ്രാർത്ഥനയ്ക്കും 6 മണിയ്ക്കു തന്നെയുള്ള അത്താഴത്തിനും ശേഷം ഓരോ ദിവസവും ഓരോ പ്രത്യേക പരിപാടി നടത്തിയിരുന്നു. ഒരു ദിവസം ഒരു സിനിമയാണ് കാണിച്ചത്. ലൈബീരിയയിലെ സ്ത്രീകളുടെ കഠിനമായ പ്രയത്നം മൂലം രാജ്യത്തെ ആഭ്യന്തരയുദ്ധം ഇല്ലാതായി സമാധാനം സ്ഥാപിക്കപ്പെട്ടതിനെ ആസ്പദമാക്കിയുള്ള സിനിമയാണ് "Pray the Devil back to Hell". ആയിരക്കണക്കിന് സാധാരണ സ്ത്രീകൾ, അമ്മമാർ, വല്യമ്മമാർ, പെൺമക്കൾ, അമ്മായിമാർ, ക്രിസ്ത്യാനികളും മുസ്ലീങ്ങളും ഒരുമിച്ചു വന്നു പ്രാർത്ഥിക്കുകയും അവിടുത്തെ പ്രസിഡന്റിന്റെ കൊട്ടാരത്തിനുവെളിയിൽ മൗനജാഥ നയിച്ചുകൊണ്ട് രാജ്യത്തെ ആഭ്യന്തര യുദ്ധമവസാനിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്യുന്നതാണ് ഈ സിനിമയുടെ പ്രമേയം. സമാധാനത്തിനുവേണ്ടിയുള്ള ഉറച്ച നിലപാടും അതിലുള്ള അചഞ്ചലമായ വിശ്വാസവും അതിനെ പ്രതീകവത്കരിക്കുന്ന വെള്ള ടീ ഷർട്ടു ധരിച്ചുകൊണ്ടുള്ള അവരുടെ പ്രയത്നങ്ങളും നിന്നു പോയ സമാധാനചർച്ചകളെ സജീവമാക്കുന്നു.

മറക്കാനാവാത്ത മറ്റൊരനുഭവം പല രാജ്യങ്ങളിൽ നിന്നുമുള്ള ഓർത്തഡോക്സ് വിശ്വാസികൾ ഒരുമിച്ചു വന്ന ഒരു കുർബ്ബാനയിൽ പങ്കെടുക്കാൻ സാധിച്ചതാണ്. മോണാകാമ്പസിനടുത്തു തന്നെയുള്ള വെസ്റ്റിൻഡീസിലെ United Theological College ൽ ആയിരുന്നു ഒരുമിച്ചുള്ള ഓർത്തഡോക്സ് ആരാധന. നമ്മുടെ നാട്ടിലെ ഭിന്നിപ്പ് മറന്ന് ഓർത്തഡോക്സ് പക്ഷത്തെയും പാത്രിയർക്കീസ് പക്ഷത്തെയും അച്ചൻമാരും തിരുമേനിയുമെല്ലാം ഒരുമിച്ച് പരിശുദ്ധ കുർബ്ബാനാനുഭവത്തിൽ പങ്കു ചേർന്നത് യഥാർത്ഥ എക്യുമെനിസമായി എനിക്കനുഭവപ്പെട്ടു.

# 40th Wedding Anniversary, 4-7-2011



A.K. JACOB &
MARY JACOB
MUMBAI

Best Wishes from daughter & family members

Present Address:

**A.K. Jacob, Adairathumalayil**
**A-5, Orchid Garden (Veerappally Villas)**
**Pannivizha (E), Adoor P.O. 691523**
**Pathanamthitta Dist, Kerala, India**
**Cell No. 09496097172**

## Breaking the Word

ഫാ. ഡോ. റെജി മാത്യു



# തിരുവചനധ്യാനം

**2011 ജൂലൈ 10**

### അത്മായ പ്രേഷിതത്വം

*(ലൂക്കാ. 10:1–16)*

യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരെ പ്രേഷിതപ്രവർത്തനങ്ങൾക്കയയ്ക്കുന്ന സമയം അവർക്കു നൽകുന്ന പ്രബോധനം ആദ്യത്തെ മൂന്നു സുവിശേഷങ്ങളും രേഖപ്പെടുത്തിയിട്ടുണ്ട് (മത്താ. 10:5–9, മർക്കോ 6:7–13, ലൂക്കോ 9:1–6). ഉള്ളടക്കത്തിൽ പരസ്പര സാമ്യമുള്ള ഈ വിവരണങ്ങളിൽ പന്തിരുവരുടെ പ്രേഷിത പ്രവർത്തനമാണ് ഉദ്ദേശിക്കുന്നത്. വി. ലൂക്കോസ് ഏവൻഗേലിസ്ഥൻ മാത്രം ഇതോടൊപ്പം എഴുപത്തി രണ്ട് അറിയിപ്പുകാരുടെ പ്രേഷിതവൃത്തിയപ്പറ്റിയും പറയുന്നു. ഇതാണ് ഇന്നത്തെ വേദവായന. ആരാണ് ഈ എഴുപത്തിരണ്ട് പേർ എന്നതും അവരുടെ പ്രേഷിത പ്രവർത്തനം ആരുടെ ഇടയിലാണ് എന്നുള്ളതും പഠനവിഷയങ്ങളായിത്തീരേണ്ടതുണ്ട്.

"വേറെ എഴുപതുപേരെ" (seventy two others) എന്നാണ് ഇവരെപ്പറ്റി പറയുന്നത്. മൂന്നു സുവിശേഷങ്ങളിലും പറയുന്ന സംഭവത്തിൽ അയയ്ക്കപ്പെടുന്നതാകട്ടെ "പന്തിരുവരാണ്". സുവിശേഷങ്ങളിലെല്ലാം കർതൃശിഷ്യന്മാർ എന്നുപറഞ്ഞാൽ "പന്തിരുവർ മാത്രം" എന്ന ഒരു ധാരണയും വായനക്കാരനിലുണ്ടാവുന്നുണ്ട്. എന്നാൽ ലൂക്കോസ് ഏവൻഗേലിസ്ഥൻമാത്രം കർതൃശിഷ്യരെപ്പറ്റി പറയുമ്പോൾ സ്ത്രീകളെയും (ലൂക്കോ 8:1–3) എഴുപത്തിരണ്ടുപേരെയും പറ്റി പറയുന്നു (ലൂക്കോ 10:1) പൗരസ്ത്യസഭകളിൽ ഇവരെ "എഴുപത് അപ്പോസ്തോലന്മാർ" എന്നുവിളിയിക്കുകയും ജൂലൈ അഞ്ചാം തീയതി ഇവരുടെ പെരുനാൾ ആഘോഷിക്കുകയും ചെയ്യുന്നു. ഇവരുടെ സംഖ്യ എബ്രായ ബൈബിൾ ഗ്രീക്കു ഭാഷയിലേക്കു തർജ്ജമ ചെയ്ത എഴുപത്തിരണ്ടു മൂപ്പന്മാരെ ഓർമ്മിപ്പിക്കുന്നു. മോശയുടെ കാലത്ത് സമാഗമന കൂടാരത്തിൽ വച്ച് ദൈവാത്മാവിനാൽ അഭിഷിക്തരായ 72 പേരെ സംഖ്യാപുസ്തകത്തിൽ നാം കാണുന്നുണ്ട് (സംഖ്യ 11:23–26). റോമിലെ ഹിപ്പോലിറ്റസ് എന്ന പിതാവ് എഴുപതു അപ്പോസ്തോലന്മാരുടെ പേരുകൾ പറയുമ്പോൾ യറുശലേമിലെ ഒന്നാമത്തെ എപ്പിസ്ക്കോപ്പായായ കർത്താവിന്റെ സഹോദരൻ യാക്കോബ്, യൂദായ്ക്കുപകരം തിരഞ്ഞെടുക്കപ്പെട്ട മത്ഥിയാസ്, ആദിമസഭയിലെ ശെമ്മാശന്മാരായ സ്തേഫാനോസ്, ഫിലിപ്പോസ്, സുവിശേഷകരമായ മർക്കോസ്, ലൂക്കോസ്, അപ്പോസ്തലപ്രവർത്തനങ്ങളിൽ പറയുന്ന ബർന്നബാസ്, ശീലാസ് എന്നിവരെയൊക്കെപ്പറ്റി പറയുന്നുണ്ട്. ഇതു കൂടാതെ പൗലോസിന്റെ ലേഖനങ്ങളിൽ പരാമർശിക്കുന്ന തിഹിക്കോസ്, സോസ്തേനോസ്, എപ്പാപ്രോദിത്തസ് എന്നിവരൊക്കെ അറിയിപ്പുകാരുടെ ഗണത്തിലുൾപ്പെട്ടവരാണ്. അടിസ്ഥാനപരമായി ഇവർ "സുവിശേഷകർ" (evangelists- ഏവൻഗേലിസ്ഥന്മാർ) എന്നാണറിയപ്പെടുന്നത്. യേശുവിന്റെ സുവിശേഷം ലോകമെങ്ങും അറിയിക്കുക എന്നതാണ് ഇവരുടെ പ്രധാന ജോലി.

പന്തിരുവരെ യഹൂദന്മാരുടെ ഇടയിൽ അയച്ചപ്പോൾ എഴുപത്തിരണ്ടു പേരെ വിജാതികളുടെ ഇടയിലാണ് അയച്ചത് എന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. പന്തിരുവരെ അയയ്ക്കുമ്പോൾ അവർ "ജാതികളുടെ അടുക്കൽ പോകരുതെന്നും ശമര്യാക്കാരുടെ ഭവനങ്ങളിൽ പ്രവേശിക്കരുതെന്നും" പറയുന്ന ഭാഗം വി.മത്തായി ശ്ലീഹാ മാത്രം രേഖപ്പെടുത്തുന്നുമുണ്ട് (മത്താ. 10:5–6). അവിടെ പന്തിരുവർ ജാതികളുടെ അടുക്കൽ അയയ്ക്കപ്പെടുന്നത് ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പിനും ശേഷം മാത്രമാണ് (മത്തായി 28:16–20). ഉല്പത്തിപുസ്തകത്തിൽ പറയുന്ന ജാതികളുടെ പട്ടണങ്ങൾ എഴുപതാണ് (ഉല്പ. 10) എന്നുള്ളതുകൊണ്ടാണ് യേശു ജാതികളുടെ അടുക്കൽ എഴുപതുപേരെ അയച്ചത് എന്ന് ചിലർ പറയുന്നു. ചുരുക്കത്തിൽ, സുവിശേഷപ്രവർത്തനത്തെപ്പറ്റി പറയുമ്പോൾ പന്തിരുവരോടൊപ്പം വിലമതിക്കപ്പെടേണ്ടവരാണ് എഴുപത്തിരണ്ട് അറിയിപ്പുകാർ. ഇന്നത്തെ

സഭയിലും പുരോഹിതരോടൊപ്പം ചേർന്ന് സുവിശേഷ പ്രവർത്തനം നടത്തുവാൻ അത്മായക്കാരയ സുവിശേഷകരെ ധാരാളം ആവശ്യമുണ്ട്.

അറിയിപ്പുകാരെ അയയ്ക്കുമ്പോൾ യേശു അവർക്കു നൽകുന്ന പ്രബോധനത്തിന് പന്തിരുവരെ അയയ്ക്കുന്ന ഭാഗവുമായി സാമ്യമുണ്ടെങ്കിലും പല വ്യത്യാസങ്ങളുമുണ്ട്. മരിച്ചവരെ ഉയിർപ്പിക്കുക, കുഷ്ഠരോഗികളെ സുഖപ്പെടുത്തുക, ഭൂതങ്ങളെ പുറത്താക്കുക മുതലായ ചുമതലകൾ പന്തിരുവർക്ക് മാത്രം നൽകുമ്പോൾ അറിയിപ്പുകാർ പ്രധാനമായും സുവിശേഷകരായിട്ടാണ് അയയ്ക്കപ്പെടുന്നത്. യേശു അവരെ അയയ്ക്കുമ്പോൾ അവരുടെ ജീവിതരീതിയെയും, അവർ പറയേണ്ട സന്ദേശത്തെയും പറ്റിയും ബോധ്യപ്പെടുത്തിയാണയയ്ക്കുന്നത്. സുവിശേഷകരുടെ ജീവിതത്തിലെ ലാളിത്യം സുപ്രധാനമായ ഒന്നാണ്. പണവും, വസ്ത്രവും, മാന്യതയും, സുരക്ഷിതത്വവും തേടിപ്പോകുന്നവർക്ക് യഥാർത്ഥ സുവിശേഷകരാകുവാൻ കഴിയില്ല. വഴിയിൽവച്ച് മനുഷ്യരെ വന്ദനം ചെയ്ത് തങ്ങളുടെ സ്വാധീനവും, പ്രശസ്തിയും വർദ്ധിപ്പിക്കുന്നതും അറിയിപ്പുകാരുടെ ജീവിതശൈലിയല്ല. അവർ പ്രധാനമായും വീട്ടിൽനിന്നും വീട്ടിലേക്കും ഒരു ഗ്രാമത്തിൽ നിന്ന് മറ്റൊന്നിലേക്കും യാത്രചെയ്ത് കർതൃസുവിശേഷമറിയിക്കുവാൻ ബാധ്യസ്ഥരാണ്. "സിംഹാസനങ്ങളും", "പദവികളും" അവരെ മയക്കിക്കൂടാ എന്നതാണ് കർതൃവചനം. ചെല്ലുന്നിടത്തെ മനുഷ്യർ നൽകുന്ന ഭക്ഷണവും പാനീയവും സ്വീകരിച്ച് അതിൽ തൃപ്തിയടഞ്ഞ് കഴിയേണ്ടവരാണ് സുവിശേഷകർ.

"നിങ്ങൾക്ക് സമാധാനം ഉണ്ടായിരിക്കട്ടെ" എന്നുള്ളതാണ് ഇവരുടെ സംബോധനാരീതി. അതുകൊണ്ട് തങ്ങളെ സ്വീകരിക്കുന്നവരെ അമിതമായി പ്രശംസിക്കുവാനും തിരസ്ക്കരിക്കുന്നവരെ ശപിക്കുവാനും ഒന്നും അറിയിപ്പുകാർ തയ്യാറാകരുത്. ''ദൈവരാജ്യം സമീപിച്ചിരിക്കുന്നു'' എന്നതാണ് ഇവരുടെ സുവിശേഷത്തിന്റെ സംക്ഷിപ്ത സന്ദേശം. ആളുകളെ മാനസാന്തരത്തിലേക്ക് നയിക്കുക എന്നതാണ് ഇവരുടെ കർത്തവ്യം. അപ്പോസ്തോല പ്രവർത്തികളിൽ എഴുപത്തിരണ്ട് പേരിൽ ഒരുവനായ ഫിലിപ്പോസിന്റെ ശമര്യായിലെ പ്രവർത്തനങ്ങൾ സവിസ്തരം പ്രതിപാതിക്കുന്നുണ്ട് (അപ്പോ. പ്ര. 8). എത്യോപ്യക്കാരനായ ഷണ്ഡനേയും, ആഭിചാരകനായ ശീമോനെയുമൊക്കെ കർത്താവിലേക്ക് തിരിച്ചുവിടുന്നതായിരുന്നു ഫിലിപ്പോസിന്റെ സുവിശേഷപ്രവർത്തനം. ഇന്നും ധാരാളം അറിയിപ്പുകാരെ ആവശ്യമുണ്ട് എന്നത് കർത്താവു തന്നെ പറയുന്നു: "കൊയ്ത് വളരെയുണ്ട് വേലക്കാരോ ചുരുക്കം" (ലൂക്കോ 10:2)

### 2011 ജൂലൈ 17

## മഹത്വത്തിന്റെ ദർശനങ്ങൾ

*(മർക്കോ. 9:30 – 42)*

സുവിശേഷങ്ങളിൽ ഏറ്റവും പഴക്കമേറിയതു വി. മർക്കോസിന്റെ ആവിഷ്ക്കാരമാണ്. ഇതിനു കാരണമായി പുതിയനിയമ പണ്ഡിതന്മാർ ഉന്നയിക്കുന്ന സുപ്രധാന കാരണങ്ങളിലൊന്ന് കൂട്ടത്തിൽ ഏറ്റവും ചെറിയ സുവിശേഷം വി. മർക്കോസിന്റേതാണെന്നുള്ളതാണ്. യേശുവിന്റെ പരസ്യശുശ്രൂഷയെപ്പറ്റി ഹൃസ്വമെങ്കിലും പ്രധാനപ്പെട്ട സംഭവങ്ങളെല്ലാം അദ്ദേഹം രേഖപ്പെടുത്തുന്നുണ്ട്. അതിൽ പരമപ്രധാനമായി രണ്ടാമത്തെ സുവിശേഷകൻ കാണുന്നത് യേശുവിന്റെ കഷ്ടാനുഭവവും മരണവുമാണ്. ആനുപാതികമായി ഇവയുടെ വിവരണമാണ് സുവിശേഷത്തിൽ നല്ലൊരുപങ്കും. മനുഷ്യപുത്രന്റെ കഷ്ടാനുഭവത്തെപ്പറ്റിയും ക്രൂശുമരണത്തെക്കുറിച്ചും ഉയിർത്തെഴുന്നേൽപ്പിനെ സംബന്ധിച്ചുമുള്ള പ്രഖ്യാപനങ്ങൾ യേശു തന്റെ പരസ്യശുശ്രൂഷയുടെ ഇടവേളകളിൽ മൂന്നുതവണ പ്രഖ്യാപിക്കുന്നു എന്നതാണ് ശ്രദ്ധേയമായ സംഗതി (മർക്കോ 8:31-38; 9:30-31; 10:32-34). ഇവമൂന്നും എപ്പോഴെല്ലാം പറയുന്നുവെന്നും അതിനു ശേഷം ശിഷ്യന്മാരുടെ പ്രതികരണമെന്താണെന്നുമുള്ളതാണ് പഠനവിഷയമാക്കേണ്ടത്.

അഞ്ചപ്പം കൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിച്ച യേശു പ്രശസ്തിയുടെ കൊടുമുടിയിലേക്കുയർന്നത് വളരെ പെട്ടെന്നായിരുന്നു. ഉടൻതന്നെ പലയാളുകളും പുതിയ പുതിയ അടയാളങ്ങൾ ആവശ്യപ്പെടുവാൻ തുടങ്ങി. ഇതിനിടയിൽ നടന്ന സംഭവമാണ് "ജനങ്ങൾ എന്നെപ്പറ്റി എന്തുപറയുന്നു" എന്ന യേശുവിന്റെ ചോദ്യവും പത്രോസിന്റെ വിശ്വാസപ്രഖ്യാപനവും. തുടർന്ന് യേശു തന്റെ മരണത്തെപ്പറ്റിയാണ് പറയുന്നത്. ഇതു ശിഷ്യന്മാർക്ക് പൊതുവേയും പത്രോസിന് പ്രത്യേകിച്ചും വലിയ അമ്പരപ്പ് ഉളവാക്കി. മറുരൂപമലയിൽ യേശുവിന്റെ മഹത്വം ദർശിച്ച ശിഷ്യന്മാർ വീണ്ടും രണ്ടുതവണ കൂടി ക്രൂശുമരണത്തെപ്പറ്റിയുള്ള യേശുവിന്റെ പ്രഖ്യാപനങ്ങൾ കേട്ടു. ഇവിടെയെല്ലാം ശിഷ്യന്മാർ കാര്യം മനസ്സിലാക്കാതെ പ്രതികരിക്കുകയും യേശുവിന്റെയും ശിഷ്യന്മാരുടെയും ഇടയിൽ ദൈവമഹത്വത്തെപ്പറ്റയുള്ള ആശയപൊരുത്തമില്ലായ്മ വെളിവാക്കുകയും ചെയ്യുന്നു.

മഹത്വത്തെപ്പറ്റിയുള്ള മൂന്നു കാഴ്ചപ്പാടുകൾ ഇന്നത്തെ വായനയിൽ കാണാം. ഒന്നാമത്, മശിഹായെ സംബന്ധിച്ചുള്ള യിസ്രായേൽ ജനതയുടെ പ്രതീക്ഷ ദാവീദിനെപ്പോലെ വിജയശ്രീലാളിതനായി വരുന്ന ഒരു യോദ്ധാവായിട്ടായിരുന്നു. എന്നാൽ യേശു തന്റെ ജനനം മുതൽ ഉയിർപ്പുവരെയും അവരുടെ അനുമാനത്തിനു വിപരീദമായിട്ടാണ് പ്രതികരിച്ചത്. ഒരിയ്ക്കലും ഒരു അമാനുഷികനായി യേശു തന്റെ ശിഷ്യന്മാരുടെ മുൻപിൽ ഇടപെട്ടില്ല. മറിച്ച്, താഴ്മയുടെയും, സമർപ്പണത്തിന്റെയും, സ്വയം വെറുമയാക്കലിലൂടെ സ്വർഗ്ഗീയപിതാവിന്റെ ഇഷ്ടം നിറവേറ്റുന്ന ദൈവപുത്രന്റെ ഭാവമാണ് യേശുവിൽ നിഴലിച്ചുകണ്ടത്. തന്നെ ദൈവപുത്രനെന്നു ആളുകൾ വിളിയ്ക്കുന്നു എങ്കിലും "മനുഷ്യപുത്രൻ" എന്ന നാമമാണ് യേശു ഇഷ്ടപ്പെട്ടത്. മദ്ധ്യാകാശത്തിൽ സ്വർഗ്ഗീയ ദൂതരുമായി എഴുന്നെള്ളി ലോകത്തെ മുഴുവനും ന്യായം വിധിക്കുന്ന മനുഷ്യപുത്രനെ (ദാനിയേൽ 7:13)ക്കാൾ യേശു തന്നെപ്പറ്റി വിശേഷിപ്പിച്ചത് യെശയ്യാ പ്രവചനത്തിൽ കാണുന്ന "കഷ്ടപ്പെടുന്ന യഹോവയുടെ ദാസനായി"ട്ടാണ് (യെശ. 52:13-53:12). അദ്ദേഹത്തിന്റെ വാക്കുകൾ അനുസരിച്ച് മനുഷ്യപുത്രൻ തന്റെ തേജസ്സിൽ ആകുന്നതിനു മുമ്പ് സംഭവിക്കുന്ന യാഥാർത്ഥ്യങ്ങളാണ് പീഡാനുഭവവും, ക്രൂശുമരണവും. കഷ്ടതയുടെ നടുവിൽ ദൈവമഹത്വം വെളിപ്പെടുന്നു എന്നയാഥാർത്ഥ്യമാണ് യേശു ലോകത്തെ പഠിപ്പിച്ചത്. തന്റെ മനുഷ്യാവതാരത്തിന്റെ രഹസ്യം തന്നെ ഈ വലിയ സത്യം വെളിവാക്കുവാനായിട്ടായിരുന്നു.

മഹത്വത്തെപ്പറ്റിയുള്ള രണ്ടാമത്തെ കാഴ്ചപ്പാട് യേശുവിന്റെ ശിഷ്യന്മാരുടേതാണ്. പന്തിരുവർ യേശുവിനോടൊപ്പം നടക്കുകയും ദിനംപ്രതി തന്റെ പ്രഘോഷണങ്ങൾ കേൾക്കുകയും, പ്രവർത്തനങ്ങൾക്ക് സാക്ഷികളാകുകയും ചെയ്തെങ്കിലും യേശു തന്റെ മഹത്വം ഇപ്രകാരമാണ് വെളിവാക്കുന്നത് എന്ന സംഗതി ഗ്രഹിക്കുന്നില്ല (മർക്കോ. 9:32). അവരിപ്പോഴും ലോകപ്രകാരമുള്ള ധാരണകൾ വച്ചുപുലർത്തുകയാണ്. യേശു തന്റെ കഷ്ടതയെപ്പറ്റി പറഞ്ഞപ്പോഴൊക്കെ ശിഷ്യ

ന്മാർ പ്രതികരിക്കുന്നത് ശ്രദ്ധിച്ചാൽ ഇതുമനസ്സിലാകും. ഒന്നാമത്തെ പ്രഖ്യാപനം കഴിഞ്ഞപ്പോൾ ശിഷ്യന്മാരുടെ ഇടയിൽ ആരാണാ വലിയവൻ എന്ന തർക്കമുണ്ടായതും (മർക്കോ 9:33-37) മൂന്നാമത്തെ പ്രഖ്യാപനം കഴിഞ്ഞയുടനെ സെബദി പുത്രന്മാരായ യാക്കോബും യോഹന്നാനും ഉന്നത സ്ഥാനലബ്ദിക്കായി യേശുവിനെ സമീപിക്കുന്നതും (മർക്കോ 10:35-40) ഒക്കെ ഇക്കാരണത്താലാണ്. ഇന്നത്തെ ലോകവും ദൈവമഹത്വം ദർശിക്കുന്നത് അമാനുഷിക പ്രവർത്തനങ്ങളിലും, സമ്പത്തു വർദ്ധിക്കുമ്പോഴും ഒക്കെയാണ്. ഇത് മഹത്വത്തെപ്പറ്റിയുള്ള അക്രൈസ്തവമായ ധാരണയാണ്. ക്രിസ്തീയ ദൈവശാസ്ത്രം എപ്പോഴും പഠിപ്പിക്കുന്നത് യാതനകളുടെയും, ക്ലേശങ്ങളുടെയും, പരാജയങ്ങളുടെയും നടുവിൽ വെളിവാകുന്ന ദൈവമഹത്വത്തെപ്പറ്റിയാണ്.

മഹത്വത്തെപ്പറ്റിയുള്ള മൂന്നാമത്തെ കാഴ്ചപ്പാടാണ് ഇന്നത്തെ വായനയുടെ അവസാനഭാഗത്തു നാം കാണുന്നത്. പേരെടുത്തു പറയാത്ത ഒരാൾ യേശുവിന്റെ പേരിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നു. അങ്ങനെയുമുണ്ട് ഒരു കൂട്ടർ. ഇവർ മഹത്വത്തിലാകുന്നവരുടെ പേരുപറഞ്ഞ് സ്വയം പ്രസിദ്ധി നേടുകയും പദവികളും സ്വത്തും കൈവശപ്പെടുത്തുന്നു. ഇവരുടെ എണ്ണം സമൂഹത്തിൽ ഇന്നും കൂടിവരികയാണ്. കർതൃശിഷ്യർക്കാകട്ടെ ഇതൊട്ടും സഹിക്കാൻ വയ്യാതാകുന്നു. തങ്ങളാണ് യേശുവിന്റെ "സ്വന്തക്കാർ" എന്നും "അപരന്മാർ" ക്ക് "തങ്ങളുടെ യേശുവിനെ" ഒരു കാരണവശാലും വിട്ടുകൊടുക്കുകയുമില്ലായെന്നും ശഠിക്കുന്ന ഇക്കൂട്ടർ വാസ്തവത്തിൽ യേശുവിന്റെ മനസ്സുവായിക്കുവാൻ കഴിവു നഷ്ടപ്പെട്ടവരാണ്. ഇവർ മോശയുടെ ശിഷ്യനായ യോശുവായുടെ മാനസിക നിലയിലാണ്. പാളയത്തിനു പുറത്തായിരുന്ന എൽദാദും മേദാദും ദൈവാത്മാവിനെ സ്വീകരിച്ചതു ഉൾക്കൊള്ളാനാവാതെ യോശുവ മോശയുടെ അടുക്കൽ വന്ന് അവരെ വിരോധിക്കണമെന്ന് അപേക്ഷിക്കുന്നതുപോലെ (സംഖ്യ 11:26-30) യാണ് കർതൃശിഷ്യർ യേശുവിനോടും ഇതിനു സമാനമായ ഒരാവശ്യം ഉന്നയിക്കുന്നത് (മർക്കോ. 9:38-41). ഇവിടെയാണ് യേശുവിന്റെ വിചിത്രമായ മറുപടി ഉച്ചരിക്കപ്പെട്ടത്: "നമുക്ക് പ്രതികൂലമല്ലാത്തവൻ നമുക്ക് അനുകൂലമല്ലോ". യേശുവിന്റെ ശിഷ്യന്മാരുടെ ഇടയിൽ തങ്ങളിലാരാണ് വലിയവൻ എന്ന ചർച്ചയുയർന്നതും, ഇപ്പോൾ യേശുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവർക്കെതിരെ പരാതിപ്പെടുന്നതും കൂട്ടിവായിച്ചാൽ ഒരുകാര്യം ബോധ്യമാകും. യേശുവിനോടു ചേർന്നിരിക്കുന്നവരുടെ ഇടയിൽപോലും പരസ്പരമത്സരവും ആത്മീയ സ്പർദ്ധയും ഉരുവാകാൻ സാദ്ധ്യതയുണ്ട്. ആത്മീയരംഗത്ത് അന്നെത്തപോലെ ഇന്നും ഈ വലിയ തിന്മകൾ ഉയർന്നുവരാറുണ്ട്. ഇതു ദൈവത്തെ ഉപയോഗിച്ച് സ്വയം വലുതാകാൻ ശ്രമിക്കുന്നവരുടെ മനസ്സിന്റെ ചെറുപ്പമാണ് കാട്ടിത്തരുന്നത്.

## 2011 ജൂലൈ 24

## യേശുവിന്റെ ഭക്ഷ്യസുരക്ഷാ പദ്ധതി

*(മത്തായി 15:32-39)*

സാമ്പത്തിക മാന്ദ്യവും വിലക്കയറ്റവും മൂലം സാധാരണ മനുഷ്യരുടെ ജീവിതം ദു:സ്സഹമായിത്തീർന്നിരിക്കുന്നു. പശ്ചിമേഷ്യൻ രാജ്യങ്ങളിൽ വർദ്ധിച്ചു വരുന്ന ബഹുജനപ്രക്ഷോഭങ്ങൾക്ക് പട്ടിണിയും തൊഴിലില്ലായ്മയും വലിയൊരു കാരണം തന്നെയാണ്. ഗ്രീസ് പോലെയുള്ള രാജ്യം യൂറോപ്യൻ യൂണിയനിൽ ഉൾപ്പെട്ടതാണെങ്കിലും കടഭാരം കൊണ്ട് പൊറുതിമുട്ടി വലിയൊരു പ്രതിസന്ധിയിലാണിന്ന്. ഭാരതീയരെ സംബന്ധിച്ചിടത്തോളം പെട്രോളിന്റെ അടിയ്ക്കടിയുള്ള വിലവർദ്ധനവ് ജനങ്ങളുടെ ക്ഷമയെ പരിശോധിച്ചുകൊണ്ടിരിക്കുന്നു. മൂന്നു നേരവും വയറുനിറച്ച് ഭക്ഷണം കഴിയ്ക്കുവാനുള്ള സൗകര്യം ധാരാളമാളുകൾക്ക് ഒരു സ്വപ്നമായിത്തീർന്നുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ജനങ്ങൾക്ക് ഭക്ഷ്യസുരക്ഷ ഉറപ്പാക്കുകയെന്നത് ഏതൊരു ഗവൺമെന്റിന്റെയും 'പ്രകടനപത്രിക'യുടെ ഭാഗമായിത്തീർന്നിരിക്കുന്നു. ഇതിനിടയിലാണ് ഏഴപ്പവും കുറെ ചെറുമീനും കൊണ്ട് യേശു നാലായിരം പുരുഷന്മാരുൾപ്പെട്ട ഒരു സമൂഹത്തെ തൃപ്തരാക്കിയ സംഭവത്തിന്റെ പ്രസക്തിയെപ്പറ്റി നാം പഠിയ്ക്കേണ്ടത്. എന്തായിരുന്നു യേശുവിന്റെ ഭക്ഷ്യസുരക്ഷാപദ്ധതിയുടെ പ്രധാന ഊന്നലുകൾ?

യേശു അഞ്ചപ്പവും രണ്ടു മീനും കൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിച്ച സംഭവം നാലു സുവിശേഷകരും രേഖപ്പെടുത്തുന്നുണ്ട് (മത്താ. 14:13-21, മർക്കോ 6:32-44, ലൂക്കോ 9:10-17, യോഹ. 6:1-13). എന്നാൽ നാലായിരങ്ങളെ പോഷിപ്പിച്ച സംഭവം രണ്ടു സുവിശേഷകർ മാത്രമേ രേഖപ്പെടുത്തുന്നുള്ളൂ (മത്താ. 15:32-38, മർക്കോ 8:1-13). ഈ സംഭവം വിജാതീയരുടെ ഇടയിലാണ് നടന്നതെന്ന് പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. ഇതിന് തൊട്ടു മുൻപു നടന്ന സംഭവം ക്നാനായക്കാരത്തിയുടെ മകളെ സുഖപ്പെടുത്തിയതായിരുന്നു (മത്താ. 15:21-28). അയ്യായിരങ്ങളെ തൃപ്തിയാക്കിയപ്പോഴും നാലായിരങ്ങൾക്ക് ഭക്ഷണം നൽകിയപ്പോഴും ജനങ്ങളുടെ ഭക്ഷ്യസുരക്ഷയെപ്പറ്റി യേശുവിനുണ്ടായിരുന്ന ചിന്തകളെ നാലായി തരംതിരിക്കാം.

1. ഒന്നാമത് നാം ഓർക്കേണ്ടത് ദൈവം മനുഷ്യരുടെ കഷ്ടതകളെ മനസ്സിലാക്കുന്നവനും അവരോട് സഹാനുഭൂതിയുള്ളവനുമാണെന്നുള്ളതാണ്. കനാൻ ദേശത്തേക്ക് പ്രയാണമാരംഭിച്ച യിസ്രായേൽ ജനത്തിന് മന്നായെ വർഷിപ്പിച്ചുകൊടുത്ത ദൈവം (പുറപ്പാട് 16-ാം അദ്ധ്യായം) അവർക്ക് കാലാകാലങ്ങളിൽ കുടിവെള്ളവും, കാടപ്പക്ഷിയുമൊക്കെ എത്തിച്ചുകൊടുത്ത മഹാകാരുണ്യവാനായിരുന്നു. അഞ്ചപ്പം കൊണ്ട് അയ്യാരങ്ങളെ പോഷിപ്പിച്ച യേശു പറയുന്നത് സ്വർഗ്ഗത്തിൽ നിന്ന് അപ്പം തന്നത് മോശയല്ല, പിന്നെയോ ദൈവമാണെന്നാണ് (യോഹ. 6:32). മോശയെക്കാൾ വലിയവനായ യേശു തന്നെതന്നെ വിശേഷിപ്പിക്കുന്നത് "ഞാൻ ജീവന്റെ അപ്പമാകുന്നു, എന്റെ അടുക്കൽ വരുന്നവന് ദാഹിക്കുകയുമില്ല" എന്നുമാണ് (യോഹ. 6:35). ഈ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലും മനുഷ്യരുടെ ക്ലേശങ്ങൾക്കറുതിവരണമെങ്കിൽ ദൈവം പ്രവർത്തിച്ചേ മതിയാവൂ.

2. യേശുവിന്റെ ഭക്ഷ്യസുരക്ഷാ പദ്ധതിയുടെ രണ്ടാമത്തെ സംഗതി ക്രിസ്തുശിഷ്യർ തന്നെ മനുഷ്യരുടെ ക്ലേശങ്ങൾക്ക് പരിഹാരം കാണുവാനുള്ള മാർഗ്ഗങ്ങൾ ആരായണമെന്നുള്ളതാണ്. "നിങ്ങൾ അവർക്ക് ഭക്ഷിപ്പാൻ കൊടുപ്പിൻ" (മത്താ. 14:16) എന്നതായിരുന്നു കർതൃവചനം. എന്നാൽ അവർ ഇതൊരു വലിയ പ്രതിസന്ധിഘട്ടമായിട്ടാണ് കാര്യങ്ങളെ കണ്ടത്. ജനങ്ങൾ ഒരുമിച്ചു കൂടിയിരുന്നത് വിജന പ്രദേശമാണെന്നുള്ളതും, ജനങ്ങൾ പ്രതീക്ഷിച്ചതിലുമധികമാണെന്നുള്ളതും സമയം അതിക്രമിച്ച് സന്ധ്യയായെന്നുള്ളതും, ഏവർക്കും ഭക്ഷണം കണ്ടുപിടിയ്ക്കാനുള്ള പണം തങ്ങളുടെ കൈയിലില്ലായെന്നുള്ളതുമൊക്കെ ശിഷ്യന്മാരെ വിഷമിപ്പിച്ച പ്രശ്നങ്ങളാണ്. ഇന്നത്തെ ലോകത്തിലും സാധാരണ ജനങ്ങൾ പ്രതി

സന്ധികളിലായിത്തീരുമ്പോൾ അവയ്ക്ക് പരിഹാരം കണ്ടുപിടിയ്ക്കാനുള്ള ഉത്തരവാദിത്തം ക്രിസ്തുശിഷ്യന്മാർക്കുണ്ട്.

3. യേശുവിന്റെ ഭക്ഷ്യസുരക്ഷാപദ്ധതിയുടെ അടുത്ത തത്വം ജനങ്ങളുടെയിടയിൽ അച്ചടക്കമുണ്ടെങ്കിൽ മാത്രമേ അവർ നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കാനാവൂ എന്നതാണ്. വാസ്തവത്തിൽ യേശുവിന്റെ പ്രസംഗം കേൾക്കുവാൻ വന്ന ഒരു വീട്ടമ്മയുടെയും അവരുടെ കൂടെ വന്ന ബാലന്റെയും വിശാലമനസ്സ് കൊണ്ട് ഒരു വലിയ പുരുഷാരത്തിനിടയിലെ പ്രശ്നം പരിഹരിക്കപ്പെട്ടുവെന്നതു തന്നെ വലിയൊരു അത്ഭുതമാണ്. പ്രസംഗത്തിനിടയിൽ കുട്ടി തന്നെ ശല്യപ്പെടുത്താതിരിക്കുവാനായി ബാലന്റെ കൈയ്യിൽ കരുതിയിരുന്ന "tiffin box" യേശുവിന്റെ കൈയിലെത്തിയപ്പോൾ വലിയൊരു അത്ഭുതം ഉളവാകുകയായിരുന്നു. ജനക്കൂട്ടത്തിനിടയിൽ ഭക്ഷണം വിളമ്പുകയെന്നത് വളരെ ബുദ്ധിമുട്ടുള്ള സംഗതിയാണ്. ഭക്ഷണം കഴിക്കുന്നവരും അതുവിളമ്പുന്നവരും ചില മര്യാദകൾ പാലിച്ചില്ലായെങ്കിൽ ആർക്കുമാർക്കും ഭക്ഷണം തകയില്ലായെന്നു തന്നെയല്ല ഉന്തും തള്ളും കൊണ്ട് ജനങ്ങൾക്ക് അപകടമുണ്ടാകുവാനും സാധ്യതയുണ്ട്. പന്തിപന്തിയായി ജനങ്ങളെ ഇരുത്തിയ ശിഷ്യന്മാർ ഈ പാഠമാണ് നമ്മെ പഠിപ്പിക്കുന്നത്. ഇന്നത്തെ ലോകത്തിലും ഭക്ഷണത്തിന്റെ ദൗർലഭ്യം കൊണ്ടല്ല പലയിടത്തും പട്ടിണിയുണ്ടാവുന്നത് എന്നതായിരുന്നല്ലോ നോബൽ സമ്മാനം കിട്ടിയ അമർത്യാസെൻ തെളിയിച്ചത്. ജനാധിപത്യഭരണ സംവിധാനവും ശരിയായ infrastructure ഉം ഇല്ലായെങ്കിൽ ധാന്യമുള്ളയിടത്തും മനുഷ്യർ പട്ടിണി കൊണ്ടുമരിക്കും എന്നദ്ദേഹം പറയുന്നു. ഇന്ത്യയിൽ ഏറ്റവും കൂടുതൽ നെല്ലുൽപ്പാദിപ്പിക്കുന്ന കലഹണ്ടി ജില്ലയിലാണ് മുഴുപ്പട്ടിണിയെന്നത് ഏവർക്കും അറിയാവുന്ന സത്യമാണ്.

4. യേശുവിന്റെ ഭക്ഷ്യസുരക്ഷാപദ്ധതിയുടെ നാലാമത്തെ തത്വം ഭക്ഷണം കഴിച്ചു തൃപ്തിയടയുന്നവർ ബാക്കിവരുന്നവയെ കുപ്പക്കുഴിയിൽ തള്ളിക്കളയരുത് എന്നാണ്. ശേഷിച്ച കഷണങ്ങൾ ഏഴു കുട്ടകളിലായി ശിഷ്യന്മാർ ശേഖരിച്ചുവച്ചത് എന്തിനാണ് എന്നുള്ളത് വളരെ പ്രസക്തമായ ഒരു ചോദ്യമാണ്. "ശേഷിച്ച കഷണം ഒന്നും നഷ്ടമാക്കാതെ ശേഖരിപ്പിൻ" (യോഹ. 6:12) എന്നതാണ് യേശുവിന്റെ പ്രബോധനം. നാലായിരം പുരുഷന്മാരുൾപ്പെട്ട ജനസമൂഹത്തിന് തൃപ്തി വന്നു എന്നതും ശ്രദ്ധേയമാണ്. അവരുടെ "വയറുനിറഞ്ഞു" എന്നല്ല "അവർക്ക് തൃപ്തിയായി" എന്നാണ് സുവിശേഷകർ രേഖപ്പെടുത്തുന്നത്. വയറു നിറയുന്നതും തൃപ്തി വരുന്നതും രണ്ട് വ്യത്യസ്ത അനുഭവങ്ങളാണ്. സമ്പന്നരാഷ്ട്രങ്ങളിലാർക്കും ഒരിയ്ക്കലും ഒന്നിനും തൃപ്തി വരുന്നില്ല. വയറു നിറയുന്നെങ്കിലും പിന്നെയും പിന്നെയും ആർത്തിയോടെ ശേഖരിക്കുകയാണ്. മറുവശത്ത് മൂന്നു നേരം ഭക്ഷണത്തിന് വിഷമിയ്ക്കുന്ന ദരിദ്രരാജ്യങ്ങൾക്ക് കൂടി അവകാശപ്പെട്ട പ്രകൃതിവിഭവങ്ങളും, ധാതുസമ്പത്തുകളും ആർത്തിയോടെ കൈവശപ്പെടുത്തുമ്പോഴും തങ്ങൾ ഉപേക്ഷിച്ചുകളയുന്ന വസ്തുക്കൾ ശേഖരിച്ചുകൊടുത്താൽപോലും പട്ടിണിമാറുന്ന രാജ്യങ്ങളുണ്ട് എന്ന് അവർ ഓർക്കുന്നില്ല. ഭാരതത്തിലെ സമ്പന്നരും, മദ്ധ്യവർഗ്ഗക്കാരുമൊക്കെ ഒരുതരം ആർത്തിയോടെ എല്ലാം കൂട്ടിവയ്ക്കുന്നു. അവരുടെ അലമാരകളിൽ ഉപയോഗശൂന്യമായിരിക്കുന്ന വസ്ത്രങ്ങളും അവർ പുരയിടത്തിലുപേക്ഷിക്കുന്ന ഭക്ഷണസാധനങ്ങളുമൊക്കെ ഭംഗിയായി ശേഖരിച്ച് ദരിദ്രർക്ക് വിതരണം ചെയ്യുകയെന്നതാണ് ദൈവയിഷ്ടം എന്നവർ മനസ്സിലാക്കുന്നുമില്ല.

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്ത (102-ാം ഓർമ്മ, ജൂലൈ-12 പഴയ സെമിനാരി)



അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത (46-ാം ഓർമ്മ, ആഗസ്റ്റ്-6 പെരുനാട് ബഥനി ആശ്രമം)



ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ (12-ാം ഓർമ്മ, ജൂലൈ-23 ഹോളി ട്രിനിറ്റി ആശ്രമം)

**2011 ജൂലൈ 31**

### പരിശുദ്ധാത്മാവിനെതിരായുള്ള പാപം

**(മർക്കോ. 3:20-30)**

യേശുതമ്പുരാൻ കഫർന്നഹൂമിലുള്ള തന്റെ ഭവനത്തിൽ വിശ്രമിയ്ക്കുമ്പോൾ വർദ്ധിച്ച ജനക്കൂട്ടം ഒരുമിച്ചുകൂടിയതുകാരണം ഭക്ഷണം കഴിക്കുവാൻ പോലും യേശുവിന് നേരം കിട്ടുന്നില്ല. യേശുവിന്റെ ബന്ധുക്കൾ ഇതുകണ്ട് അദ്ദേഹത്തിന് ബുദ്ധിസ്ഥിരത ഇല്ലെന്ന് പറയുന്നു. ജനങ്ങൾ തിങ്ങിക്കൂടിയത് യേശുവിന്റെ അത്ഭുതപ്രവർത്തനങ്ങൾ കണ്ട് രോഗസൗഖ്യം പ്രാപിക്കുവാനും അശുദ്ധാത്മാക്കൾപോലും യേശുവിനെ അനുസരിക്കുന്നതുകാണുവാനുമായിട്ടായിരുന്നു. ഇതുകണ്ടപ്പോൾ യെറുശലേമിൽ നിന്നും വന്ന ശാസ്ത്രിമാർ യേശുവിനെതിരെ ഒരുവലിയ ആരോപണമുന്നയിക്കുയാണ്. അതുമറ്റൊന്നുമല്ല, യേശു പിശാചിന്റെ തലവനായ ബേൽസബൂലിന്റെ (Beelzebul) സേവകനാണെന്നും ആയതിനാലാണ് പിശാചുക്കൾ അവന്റെ ആജ്ഞകളെ അനുസരിക്കുന്നത് എന്നും പറഞ്ഞായിരുന്നു. അശുദ്ധാത്മാക്കളെ പുറത്താക്കിയപല സംഭവങ്ങളും സുവിശേഷങ്ങളിൽ പ്രത്യേകിച്ചും വി. മർക്കോസിന്റെ സുവിശേഷത്തിൽ നാം വായിക്കുന്നുണ്ട് (മർക്കോ. 5:1-20; 7:24-30). യഹൂദന്മാരുടെ ഇടയിൽ യേശുവിനെ എതിർക്കുന്നവരാണ് ആരോപണവുമായി വന്നിരിക്കുന്നത്. വി. മത്തായിയുടെ സുവിശേഷത്തിൽ ഈ എതിരാളികൾ പരീശന്മാരാണെന്നു പറയുമ്പോൾ (മത്താ. 12:22-29) ഇന്നത്തെ വായനയിൽ പറയുന്ന പ്രകാരം യേശുവിന്റെ എതിരാളികൾ യെറുശലേമിൽ നിന്നും വന്ന ന്യായശാസ്ത്രിമാരാണ്. യഹൂദന്മാരുടെ ഇടയിൽ ഏറ്റവും കൂടുതൽ യാഥാസ്ഥിതികരായ ഇവർക്ക് സമൂഹത്തിലുള്ള സ്വാധീനം മൂലം ജനങ്ങളെ വഴിതെറ്റിക്കുവാനാണ് ഈ ആരോപണമുന്നയിക്കുന്നത്. വി. മർക്കോസിന്റെ സുവിശേഷത്തിന്റെ ഒന്നാം അദ്ധ്യായം മുതൽ തന്നെ, അതായത് കർത്താവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ തന്നെ,

യേശുക്രിസ്തുവിന് അശുദ്ധാത്മാവിന്മേലുള്ള അധികാരം പ്രഖ്യാപിച്ചു കാണുന്നു. മറ്റു സുവിശേഷങ്ങളിലൊക്കെ പരസ്യശുശ്രൂഷയുടെ തുടക്കം ദൈവരാജ്യത്തെ സംബന്ധിച്ചുള്ള പ്രസംഗത്തിലൂടെയാണെങ്കിൽ രണ്ടാം സുവിശേഷകൻ യേശുവിന്റെ അത്ഭുതപ്രവർത്തനങ്ങൾക്കാണ് മുൻഗണന നല്കുന്നത്. അതിൽതന്നെ അശുദ്ധാത്മാവിനോടുള്ള യേശുവിന്റെ പോരാട്ടത്തിനാണ് പ്രഥമസ്ഥാനം. പിശാചിന്മേലുള്ള യേശുവിന്റെ അധീശത്വം സുവിശേഷത്തിലുടനീളം കാണുന്ന ഒരാശയമാണ്.

എന്നാൽ, യേശു ഇത് എന്തധികാരം കൊണ്ട് പ്രവർത്തിക്കുന്നു എന്നതാണ് തർക്കവിഷയമായിരിക്കുന്നത്. ഇവിടെ ഉന്നയിച്ചിരിക്കുന്ന ആരോപണമനുസരിച്ച് ഭൂതങ്ങളുടെ തലവനായ ബേൽസബൂലിന്റെ ശക്തിയാണ് യേശുവിൽ പ്രവർത്തിക്കുന്നത് എന്നതാണ് പറഞ്ഞിരിക്കുന്നത്. രാജാക്കന്മാരുടെ പുസ്തകത്തിൽ ബേൽസബൂബ് (Beelzebub) എന്നപേര് നൽകിയിരിക്കുന്നത് എക്രോനിലെ ദേവനാണ്. അഹസ്യാ രാജാവ് മാളികയുടെ മുകളിൽ നിന്നു വീണുകിടക്കുമ്പോൾ ബേൽസബൂബിന്റെ അനുഗ്രഹം വാങ്ങുവാൻ പോകുന്നതിനെ ശക്തമായ ദൈവദൂതുമായി ഏലീയ പ്രവാചകൻ എതിർക്കുന്നുണ്ട് (2 രാജാ 1:1-18). യെരുശലേമിലെ ശാസ്ത്രിമാർ എക്രോനിലെ ദേവനായിട്ടല്ല, മറിച്ച് പിശാചുക്കളുടെ തലവനായിട്ടാണ് ബേൽസബൂലിനെ (Beelzebul) ചിത്രീകരിച്ചിരിക്കുന്നത്.

ചുരുക്കത്തിൽ താൻ ബേൽസബൂലിന്റെ സേവകനല്ല, മറിച്ച് അവനെ കീഴ്പ്പെടുത്തിയ ദൈവപുത്രനാണെന്ന് യേശു ഇതിലൂടെ വ്യക്തമാക്കുന്നു.

ദൈവം ക്ഷമിക്കാത്ത പാപങ്ങൾ ഏതൊക്കെയെന്ന് യഹൂദന്മാരുടെ ഇടയിൽ അക്കാലത്തൊരു ചർച്ചാ വിഷയമായിരുന്നു. അവരുടെ ധാരണയനുസരിച്ച് അബ്രഹാമുമായുള്ള ഉടമ്പടി പാലിക്കാതിരിക്കുക (പരിഛേദനയേൽക്കാതിരിക്കുക), മരിച്ചവരുടെ പുനരുത്ഥാനത്തെ നിഷേധിക്കുക, ന്യായപ്രമാണം ദൈവത്തിൽ നിന്നല്ലാ വരുന്നത് എന്നു പഠിപ്പിക്കുക, നിരന്തരമായി മന:പൂർവ്വം മതപരമായ സംഘർഷങ്ങൾ ഉണ്ടാക്കുക എന്നിവയായിരുന്നു ക്ഷമിക്കപ്പെടാതെ പോകുന്ന പാപങ്ങൾ. അലക്സാന്ദ്രിയായിലെ വി. അത്താനാസിയോസ് പറയുന്നത് യേശുക്രിസ്തുവിന്റെ ദിവ്യത്വം (divinity) നിഷേധിക്കുന്നതാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപം എന്നാണ്. നസ്രായനായ യേശു എന്ന മനുഷ്യനെ തിരസ്ക്കരിക്കുന്നത് ദൈവം ക്ഷമിക്കുമായിരിക്കും, എന്നാൽ യേശു ദൈവപുത്രനെന്നുള്ള യാഥാർത്ഥ്യം നിഷേധിക്കുന്നവരോട് ദൈവം ക്ഷമിക്കുകയില്ല എന്നദ്ദേഹം പറയുന്നു. ആദിമസഭയിലെ വലിയ പണ്ഡിതനായ ഒറിഗൻ (Origen) പരിശുദ്ധാത്മാവിനെതിരെയുള്ള പാപമായിക്കാണുന്നത് ക്രൂശുമരണത്തിലൂടെ മനുഷ്യരക്ഷ സമ്പാദിച്ചുതന്ന യേശുവിൽ വിശ്വസിക്കാത്തതാണ്. എബ്രായലേഖനത്തിലും (എബ്രാ. 6:4-6) യോഹന്നാനെഴുതിയ ഒന്നാം ലേഖനത്തിലും (1 യോഹ. 5:16-17) ഇതു മറ്റൊരുതരത്തിൽ പറയുന്നതായി ഒറിഗൻ വാദിക്കുന്നു. വി. അഗസ്തീനോസാകട്ടെ മാനസാന്തരപ്പെടുവാൻ മനസ്സാകാത്തവരെല്ലാം പരിശുദ്ധാത്മാവിനെതിരായി പാപം ചെയ്യുന്നതായി പറയുന്നു. ചുരുക്കത്തിൽ, യേശുവിന്റെ മുമ്പാകെ തലകുനിക്കുവാൻ തയ്യാറാകാത്തവരും പിശാചിന്മേലുള്ള തന്റെ അധികാരം അറിഞ്ഞിട്ടും അതിനെ വിശ്വസിക്കാത്തവരുമൊക്കെ ക്ഷമിക്കപ്പെടാത്ത പാപമാണ് ചെയ്യുന്നത്. ■



## നിങ്ങൾ പറയുന്നത്

### കപ്യാർ മുതൽ ആൾട്ടർ അസിസ്റ്റന്റ് വരെ

വളരെ ഗൗരവമായി ചിന്തിക്കേണ്ടി ഈ വിഷയം ഇപ്പോഴെങ്കിലും ചർച്ചക്ക് എടുത്തതിൽ 'മലങ്കരസഭ'യെ അഭിനന്ദിക്കുന്നു. "എന്റെ സഭ 21-ാം നൂറ്റാണ്ടിൽ" -ചർച്ചക്ക് ഒന്നര പതിറ്റാണ്ടിനു മുൻപ് ഈ വിഷയത്തെപ്പറ്റി കാര്യമായി ചിന്തിക്കണമെന്ന് കാണിച്ച് എന്റെ കുറെ ചിന്തകൾ 'മലങ്കരസഭയ്ക്കും വൈദിക സെമിനാരി പ്രിൻസിപ്പാൾ അച്ചനും അയച്ചിരുന്നു. അതിലെ ചില ചിന്തകൾ സഭയായി ചർച്ചയ്ക്ക് എടുക്കുന്നു എന്നു കാണുന്നതിൽ സന്തോഷം തോന്നുന്നു.

അടിയന്തിരമായി ചിന്തിക്കേണ്ട ചില കാര്യങ്ങൾ താഴെ കൊടുക്കട്ടെ

1. ആദ്യമായി 'കപ്യാർ' എന്നുള്ള പേരുമാറ്റി 'പ്രധാന ശുശ്രൂഷകൻ' എന്നോ വേറേ ചേരുന്ന ഏതെങ്കിലും പേരു കൊടുക്കണം.

2. പ്രധാന ശുശ്രൂഷകൻ ആയിരിക്കണം മദ്ബഹായിലെ വൈദികൻ കഴിഞ്ഞാലുള്ള ശുശ്രൂഷയുടെ പ്രധാനി. അപ്പോൾ അതിനാവശ്യമുള്ള Formal certified training ഉണ്ടായിരിക്കണം. ഇത് വൈദിക സെമിനാരി വഴി കൊടുക്കുന്നതായിരിക്കണം.

3. ഒരു certified Diploma Course പോലെയുള്ള ഒരു കോഴ്സിന് രൂപം കൊടുക്കണം.

4. ഇവരുടെ ശമ്പളം സഭ വകയായി centralised salary യിൽ ഉൾപ്പെടുത്തണം. ഡീസെന്റ് ആയി ജീവിക്കാനുള്ള ശമ്പളം സഭവകയായി കൊടുക്കണം.

5. Retirement age ഉം pension scheme ഉം ഉണ്ടായിരിക്കണം. ഏതൊരു ജോലിക്കും job seucity ഉണ്ടായിരിക്കണം. എങ്കിൽ മാത്രമെ ആളുകളെ കിട്ടുകയുള്ളു. ഒരു യഥാർത്ഥ Administrative reforms നമ്മുടെ സഭയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇതിന് പ്രൊഫഷണൽ ആയി സഭ ചിന്തിക്കണം. ഈ ജോലിക്ക് job security ഇല്ലാത്തതുകൊണ്ട് പല പള്ളികളിലും പ്രധാന ശുശ്രൂഷകർ ഇല്ലാതെ പോകുന്നു.

6. പ്രധാന ശുശ്രൂഷകൻ മദ്ബഹായിൽ മാത്രമല്ല പള്ളിയുടെ മുഴുവൻ സൂക്ഷിപ്പുകാരൻ അഥവാ കെയർടേക്കർ ആയിരിക്കണം. വളരെ ചുമതലയുള്ള ജോലി. അപ്പോൾ അതിനുതക്ക ശമ്പളവും കൊടുത്തിരിക്കണം. വർഷം തോറും ഇൻക്രിമെന്റും മറ്റ് ആനുകൂല്യങ്ങളും ഉണ്ടായിരിക്കണം. ഇതൊന്നും ഇടവകക്ക് വിട്ടുകൊടുക്കേണ്ട. Centralised ആയി fix ചെയ്യുകയും കൊടുക്കുകയും ചെയ്യുക. ഇടവകയുടെ ആസ്തി അനുസരിച്ച് ഓരോ മാസവും ഇടവക salary contributions centre ലേക്കോ ഡയോസിസിലേക്കോ അടയ്ക്കുക. നിരക്ക് എത്ര അടക്കണമെന്ന് metropolitan or centre നിശ്ചയിക്കട്ടെ.

7. Altar Asst.-നെ തെരഞ്ഞെടുക്കേണ്ടത് ഇടവക വികാരിക്ക് വിട്ടുകൊടുക്കുക. അവരുടെ ട്രെയിനിംഗിന്റെ മേൽനോട്ടവും വികാരിമാർ ശ്രദ്ധിക്കട്ടെ. കൂടുതൽ കുട്ടികൾ/ആളുകൾ Altar Assts ആയി ശുശ്രൂഷയിൽ പങ്കെടുക്കുന്നത് വളരെ അനുഗ്രഹവും ചെറുപ്പക്കാർ മറ്റ് അനാവശ്യ കാര്യങ്ങളിൽ പങ്കെടുക്കാതിരിക്കുന്നതിനും സഹായിക്കും. പല വികാരിയച്ചന്മാരും ഇതിൽ അതീവ ശ്രദ്ധയെടുക്കുന്നുണ്ട് എന്നു കാണുന്നതിൽ അതീവ സന്തോഷം ഉണ്ട്. 'സഭ വളരട്ടെ.' നമ്മുടെ ചിന്ത പങ്കു വയ്ക്കാം. നല്ലത് തെരഞ്ഞെടുക്കാം.

**SQN.LDR. KT. NINAN (Retd.)**

■

### അഘോഷങ്ങളെക്കുറിച്ച്

എല്ലാ മതങ്ങളിലും ആചാരങ്ങളും അനുഷ്ഠാനങ്ങളുമുണ്ട്. പലതരത്തിൽ ഏറ്റക്കുറച്ചിലുകളും വിശദാംശങ്ങളിൽ വ്യത്യാസം ഉണ്ടെങ്കിലും ഇത്തരം ആചാരാനുഷ്ഠാനങ്ങളാണ് ഓരോ മതത്തെയും തനിമയോടെ നിലനിർത്തുന്നത്. ക്രിസ്തുമതത്തിലെ സ്ഥിതിയും ഇതു തന്നെ.

സാധാരണക്കാരായ വിശ്വാസികൾ ഭൗതികമായ സന്തോഷങ്ങളിൽ മുഴുകിപ്പോകുന്നത് സ്വാഭാവികമാണ്. അതുകൊണ്ടുതന്നെ പള്ളികളിൽ ആഘോഷിക്കപ്പെടുന്ന തിരുനാളുകളിലും പെരുന്നാളുകളിലും പങ്കുചേർന്ന് അവർ ആഹ്ലാദം പ്രകടിപ്പിക്കുന്നതിനെ കുറ്റപ്പെടുത്തുന്നതും ശരിയല്ല. മിക്കവാറും എല്ലാ പള്ളികളിലും ആഘോഷങ്ങൾ നടക്കാറുണ്ട്. പുതുപ്പള്ളിപള്ളിതന്നെ ഉദാഹരണമാണ്.

പള്ളിയിലെ എല്ലാ ആരാധനകളും ത്രിത്വത്തിൽ അധിഷ്ഠിതമാണ്. പെരുന്നാളിനോട് അനുബന്ധിച്ചുള്ള വെച്ചൂട്ടും നേർച്ചവിളമ്പും നൂറ്റാണ്ടുകളായി നടത്തിവരുന്നതാണ്. അതെല്ലാം ആളെക്കൂട്ടാൻ കരുതിക്കൂട്ടി ചെയ്യുന്നതാണെന്ന ആരോപണങ്ങൾക്ക് അടിസ്ഥാനമില്ല. ആദിമക്രൈസ്തവ പാരമ്പര്യത്തിൽ ഒത്തുചേർന്ന് ആഘോഷങ്ങളിൽ പങ്കെടുക്കുന്നതും പങ്കുവെച്ചു ഭക്ഷിക്കുന്നതും നാം വായിക്കുന്നുണ്ട്. ദേവാലയത്തിൽ നേർച്ചയായി കൊണ്ടുവരുന്ന ഭക്ഷ്യവസ്തുക്കൾ പാകം ചെയ്ത് അനുഭവിക്കുന്നത് കൂട്ടായ്മയുടെ ഒരു മാതൃകമാത്രമാണ്.

ഇത്തരം ആചാരങ്ങൾ പടിപടിയായി ഇല്ലാതാക്കാൻ സാധിച്ചേക്കും. അതിനുവേണ്ടി ക്രൈസ്തവസഭകൾ ഒന്നിച്ചു ശ്രമക്കണം. മതമേലധ്യക്ഷന്മാരും വൈദികന്മാരും ശുദ്ധമായ ആത്മീയത എന്താണെന്ന് അത്മായരെ പഠിപ്പിച്ചെങ്കിലേ ഇത്തരം പ്രവർത്തനം ഫലപ്രദമാകുകയുള്ളൂ.

ക്രിസ്തു കേന്ദ്രീകൃതമായ ആത്മീയതതയും മതജീവിതവും പ്രായോഗികമാക്കുവാൻ പ്രവർത്തിക്കുന്നതോടൊപ്പം ഇപ്പോഴുള്ള ആചാരാനുഷ്ഠാനങ്ങളെ നിലനിർത്തുക. അത്മായരാണ് സഭയുടെ ശക്തി. അവരെ വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തികൊണ്ട് കാലാനുസൃതമായ പരിവർത്തനത്തിലൂടെ വിശുദ്ധമായ ആത്മീയതയിൽ എത്തിക്കാൻ കഴിയും.

**സജി പുതുപ്പള്ളി**

■

ഡോ. കെ. എം. ജോർജ്ജ്



# പേറ്റന്റ് മരുന്നുകളും മനുഷ്യാവകാശവും

**മരുന്നുകൾ പേറ്റന്റ് അവകാശത്തിന്റെ മറവിൽ ഉയർന്ന വിലയിലാണ് വിൽക്കുന്നത്. ഇതിന്റെ കാരണം നിർമ്മാണ ചെലവല്ല. കമ്പനികൾ തമ്മിലുള്ള കിടമത്സരവും ലാഭക്കൊതിയുമാണ്. പലപ്പോഴും യാതൊരു യാഥാർത്ഥ്യബോധവുമില്ലാത്ത വിധമാണ് മരുന്നുകൾക്ക് കമ്പനികൾ വിലയിടുന്നത്**



മരുന്നുകളുടെ പേറ്റന്റ് അവകാശം മനുഷ്യന്റെ മൗലികാവകാശത്തെ എങ്ങനെ ബാധിക്കുന്നു എന്നതിലേക്കൊരു അന്വേഷണമാണീ ലേഖനം. നിലവിലുള്ള പേറ്റന്റ് & നിയമങ്ങളുടെ വെളിച്ചത്തിൽ ലാഭേച്ഛയോടെ പ്രവർത്തിക്കുന്ന മരുന്നു കമ്പനികൾ മനുഷ്യാവകാശങ്ങൾ എങ്ങനെ നിഷേധിക്കുന്നു എന്നു നോക്കാം. ഇതിനായി ഈ ലേഖനം മൂന്നായി തിരിച്ചിരിക്കുന്നു. ഒന്നാം ഭാഗം മനുഷ്യന്റെ മൗലികാവകാശങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നു. രണ്ടാം ഭാഗത്തിൽ മരുന്നുകളുടെ പേറ്റന്റിനേക്കുറിച്ചും മൂന്നാമത്തേതിൽ ഒരു പേറ്റന്റ് നിയമങ്ങൾ മനുഷ്യാവകാശത്തിന്റെ വെളിച്ചത്തിൽ വിശകലനം ചെയ്യുന്നു.

## 1. മനുഷ്യാവകാശങ്ങൾ

a) മനുഷ്യാവകാശം എന്നത് ഏതൊരു മനുഷ്യനും, മറ്റു യാതൊരു നിബന്ധനകളും കൂടാതെ, ഉള്ള അവകാശങ്ങളാണ്. അത് ഭരണഘടനയിലൂടെ ഉറപ്പാക്കിയാൽ അവ മൗലികാവകാശങ്ങളാകും. മൗലികാവകാശങ്ങളെ സംരക്ഷിക്കാൻ നിയമം നിർമ്മിക്കാൻ ആദ്യമായി ശ്രമം നടന്നത് 1945-ൽ യു.എൻ. സമ്മേളനത്തിലാണ്. പിന്നീട് മാറ്റങ്ങളോടെ 1948-ൽ മനുഷ്യാവകാശങ്ങളെക്കുറിച്ച് സാർവത്രിക പ്രഖ്യാപനം നടത്തുകയുണ്ടായി. ഇതിന്റെ അടിസ്ഥാനത്തിൽ എല്ലാ വ്യക്തിക്കും ആരോഗ്യപരമായ ജീവിതനിലവാരം അവനും അവന്റെ കുടുംബത്തിനും ഉറപ്പു വരുന്നു. ഇതിൽ ഭക്ഷണം, വസ്ത്രം, പാർപ്പിടം, വൈദ്യസഹായം, തൊഴിലില്ലായ്മ, രോഗങ്ങൾ, വൈകല്യങ്ങൾ എന്നിവയിൽ നിന്നും സുരക്ഷിതത്വം എന്നിവ ഉൾപ്പെടുന്നു, (വിശേഷിച്ച് അമ്മമാർക്കും കുഞ്ഞുങ്ങൾക്കും) ഈ പ്രഖ്യാപനത്തിന്റെ നിഴലിൽ World Health Organization 1948-ൽ സ്ഥാപിതമായി. ആ സംഘടനയുടെ ഉദ്ദേശ്യം "പരമാവധി മികച്ച ആരോഗ്യം ഏവർക്കും" എന്നത് ആയിരുന്നു. ജാതി, മത, രാഷ്ട്രീയ, സാമ്പത്തിക സാമൂഹിക സ്ഥിതി ഭേദമെന്യേ ഏവർക്കും മികച്ച ആരോഗ്യം നൽകുക എന്നതാണ് ലക്ഷ്യം.

Alma Ata declaration വികസിത വികസ്വര രാജ്യങ്ങളിലെ ആരോഗ്യനിലവാരത്തിലെ ഭിന്നതകളെ ന്യായീകരിക്കാവുന്നതല്ലെന്നും, വ്യക്തികളുടെ ആരോഗ്യ പരിപാലനം സാമൂഹിക സാമ്പത്തിക വളർച്ചയ്ക്കായി ആവശ്യഘടകമാണെന്നും, ഇതിനായി "ഏവർക്കും ആരോഗ്യം - എ.ഡി. 2000 ത്തിനുള്ളിൽ" എന്നതിലേക്കായി സർക്കാരുകൾക്ക് ഉത്തരവാദിത്വമുണ്ടെന്നും പ്രഖ്യാപിച്ചു.

b) ഇന്ത്യൻ ഭരണഘടനയും, ആരോഗ്യത്തിലുള്ള അവകാശവും

ഇന്ത്യൻ ഭരണഘടനയുടെ മൂന്നാം കാണ്ഡത്തിൽ ജീവിക്കാനുള്ള അവകാശത്തെക്കുറിച്ച് പറയുന്നു. ആരോഗ്യം ഒരു മൗലികാവകാശമായി ഇന്ത്യൻ ഭരണഘടനയിൽ പറയുന്നില്ലെങ്കിലും ജീവിക്കാനുള്ള അവകാശം എന്നത് ആരോഗ്യത്തിനുള്ള

അവകാശം കൂടിയാണ്. 47-ാം ലേഖന ഖണ്ഡത്തിൽ (Article) ജീവിത നിലവാരം ഉയർത്തുന്നതിനും, പൊതുജനാരോഗ്യം ഓർമ്മപ്പെടുത്തുന്നതിനും സംസ്ഥാനങ്ങൾക്കുള്ള കടമയേക്കുറിച്ച് പ്രതിപാദിക്കുന്നു.

ആരോഗ്യമെന്നാൽ രോഗമില്ലാത്ത അവസ്ഥയിൽ ഒതുങ്ങുന്നില്ല. അതിലുപരിയായി പരിപൂർണ്ണ ശാരീരിക, മാനസിക, സാമൂഹിക, ക്ഷേമം ആരോഗ്യത്തേക്കുറിച്ചുള്ള നിർവ്വചനത്തിൽ ഉൾപ്പെടുന്നു.

### 2. പേറ്റൻറ്

ഒരു നിശ്ചിത കാലയളവിലേക്കായി ഒരു കണ്ടുപിടുത്തത്തിൽമേലുള്ള പ്രത്യേക അവകാശമാണ് പേറ്റൻറ്. ഒരു പുതിയ കണ്ടുപിടിത്തത്തിന്റെ രഹസ്യം വെളിപ്പെടുത്തുന്നതിനു പ്രതിഫലമായി നൽകപ്പെടുന്ന അവകാശമാണ് പേറ്റന്റ്. പേറ്റന്റ് ലഭിച്ച ഒരാൾക്ക് അതേ വസ്തു മറ്റൊരാൾ നിർമ്മിക്കുന്നതോ, ഉപയോഗിക്കുന്നതോ വിൽക്കുന്നതോ, ഒക്കെ തടയാൻ നിയമപരമായി സാധിക്കും. എന്നാൽ മരുന്നുകളുടെ കാര്യത്തിൽ ഈ പ്രത്യേക അവകാശം നടപ്പാക്കുന്നത് ഒരു വിവാദ വിഷയമാണ് പേറ്റന്റ് എന്നത് ഒരു നിർമ്മാണ പ്രക്രിയയ്ക്കോ, നിർമ്മാണ വസ്തുവിനോ നൽകാം. നിർമ്മാണ പ്രക്രിയയ്ക്കാണ് പേറ്റന്റ് ലഭിക്കുന്നതെങ്കിൽ, മറ്റൊരു വ്യക്തിക്ക് അതേ പ്രക്രിയ ഉപയോഗിക്കാൻ പറ്റില്ല. എന്നാൽ അതേ വസ്തു മറ്റു പ്രക്രിയയിലൂടെ നിർമ്മിക്കാൻ തടസ്സമില്ല. എന്നാൽ നിർമ്മിത വസ്തുവിന് ലഭിക്കുന്ന പേറ്റന്റ് പ്രകാരം ആ വസ്തു ഒരു നിശ്ചിത കാലയളവിനുള്ളിൽ (സാധാരണയായി 20 വർഷം മറ്റൊരാൾക്ക് മറ്റുവല്ല വിധേന പോലും നിർമ്മിക്കാൻ പറ്റില്ല.

### 3. പേറ്റന്റുകളും മനുഷ്യാവകാശവും

എന്നാൽ ആരോഗ്യരംഗത്ത് ഇത്തരം പേറ്റന്റുകൾ ആവശ്യമുണ്ടോ? ആരോഗ്യത്തിനുള്ള അവകാശമാണോ അതോ പേറ്റന്റ് അവകാശമാണോ? മൗലികം? ഈ ചോദ്യങ്ങൾക്ക് ഉത്തരം ലഭിക്കാൻ ഇന്ന് നിലനിൽക്കുന്ന സ്ഥിതിവിശേഷം മനസിലാക്കേണ്ടതുണ്ട്.

WHO യുടെ കണക്കുകൾ പ്രകാരം ഏകദേശം 10 മില്യൻ ആളുകൾ പ്രതിവർഷം സാംക്രമിക രോഗങ്ങളാൽ മരണമടയുന്നു. അവയിൽ 90 ശതമാനത്തിലധികവും വികസ്വര രാഷ്ട്രങ്ങളിലാണ് HIV/AIDS, ശ്വാസകോശ അണുബാധ, മലേറിയ TB തുടങ്ങിയവ അവയിൽ പ്രധാനമാണ് ഇതിനൊരു കാരണം മരുന്നുകളുടെ ദൗർലഭ്യവും, ഉയർന്ന വിലയുമാണ്. വികസിത രാഷ്ട്രങ്ങൾ ഇത്തരം സാംക്രമിക രോഗങ്ങളെക്കുറിച്ച് ഗവേഷണം നടത്താൻ മടിക്കുന്നു എന്നതൊരു വസ്തുതയാണ്. കാരണം ഇവ അവരെ ബാധിക്കുന്നില്ല എന്നതാകാം. വികസ്വര രാഷ്ട്രങ്ങളിലോ ഗവേഷണങ്ങൾക്ക് സൗകര്യങ്ങളുമില്ല. അതുകൊണ്ട് തന്നെ ഇത്തരം രോഗങ്ങൾക്കുള്ള മരുന്നുകൾ വളരെ കുറവാണ്. മാത്രമല്ല ഇത്തരം അസുഖങ്ങൾക്കായി വികസിപ്പിച്ചെടുത്ത മരുന്നുകൾ പേറ്റൻറ് അവകാശത്തിന്റെ മറവിൽ ഉയർന്ന വിലയിലാണ് വിൽക്കുന്നത്. ഇതിന്റെ കാരണം നിർമ്മാണ ചെലവല്ല. കമ്പനികൾ തമ്മിലുള്ള കിടമത്സരവും ലാഭക്കൊതിയുമാണ്. പലപ്പോഴും യാതൊരു യാഥാർത്ഥ്യബോധവുമില്ലാത്ത വിധമാണ് മരുന്നുകൾക്ക് കമ്പനികൾ വിലയിടുന്നത് (എന്നാൽ ഗവൺമെന്റ് സഹായത്തോടെയാണ് പല ഗവേഷണങ്ങളും നടക്കുന്നത് എന്നത് മറ്റൊരു യാഥാർത്ഥ്യം). ഒരു ഉദാഹരണം. AIDS-ന് എതിരെയുള്ള മരുന്നിന് അമേരിക്കൻ കമ്പനികൾ ഇട്ട വില 10,000 മുതൽ 15,000 വരെ US dollars ആയിരുന്നു. എന്നാൽ ഇന്ത്യയിലെ ഒരു പ്രമുഖ മരുന്നു കമ്പനി ഇതേ മരുന്ന് 350 US dollars -ന് പുറത്തിറക്കി. ഒരു സേവനം എന്ന നിലയിലല്ല ആവശ്യത്തിനു ലാഭത്തോടെ തന്നെയാണ് ഈ വിലയ്ക്ക് തങ്ങൾ മരുന്ന് വിൽക്കുന്നത് എന്ന് കമ്പനി അവകാശപ്പെടുന്നു. എന്തായാലും ഇതിന്റെ ചുവടുവച്ച് വിദേശകമ്പനികൾക്ക് തങ്ങളുടെ മരുന്നിന്റെ വിലയും കുറയ്ക്കേണ്ടി വന്നു എന്നതും ഒരു നേട്ടമാണ്.

മറ്റു പല മരുന്നുകളിലും ഈ വിലവ്യത്യാസം പ്രകടമാണ്. മുകളിൽ പറഞ്ഞത് ഒരു ഉദാഹരണം മാത്രം.

പേറ്റന്റ് കാലാവധി ഒരു നിശ്ചിത സമയത്തിനുശേഷം അവസാനിക്കുന്നതിൽ നിന്നും രക്ഷപെടാൻ മറ്റു തന്ത്രങ്ങളും മരുന്നു കമ്പനികൾ നടത്തുന്നു. ഒരു മരുന്നിൽ നേരിയ വ്യത്യാസം മാത്രം വരുത്തി പുതിയ മരുന്നെന്ന നിലയിൽ പുറത്തിറക്കുന്നു. അങ്ങനെ പേറ്റൻറ് കാലാവധി ദീർഘിപ്പിക്കുന്നു. Hypertension നും Cholesterol മറ്റും ഇത്തരത്തിലുള്ള ധാരാളം മരുന്നുകൾ ഇറങ്ങുന്നു.

ഇനി നമുക്ക് നമ്മുടെ ചോദ്യങ്ങളിലേക്ക് മടങ്ങി വരാം. ആരോഗ്യത്തിനുള്ള അവകാശമാണോ പേറ്റൻറ് അവകാശമാണോ മൗലികം? Cairo യിൽ നടത്തിയ അന്താരാഷ്ട്ര സമ്മേളനത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി. സാങ്കേതികവിദ്യ കൈ മാറുന്നതിലൂടെ വികസ്വര രാഷ്ട്രങ്ങളെ മരുന്നു നിർമ്മാണത്തിനും, മരുന്നുകളുടെ ഗുണമേൻമ ഉറപ്പുവരുത്തുന്നതിനും മറ്റും അന്താരാഷ്ട്ര സമൂഹം സഹായിക്കേണ്ടതുണ്ട്. വാക്സിനുകൾക്കും, ആന്റിബയോട്ടിക്കുകൾക്കും മറ്റുമുള്ള വർദ്ധിച്ച ആവശ്യം നേരിടാൻ ഇതു സുപ്രധാനമാണ്. ഇതിന്റെ അടിസ്ഥാനത്തിൽ വാണിജ്യാവകാശങ്ങൾ ഒരിക്കലും ആരോഗ്യത്തിനുള്ള അവകാശത്തിന്മേൽ മേൽക്കൈ നേടാൻ പാടില്ല എന്ന നിഗമനത്തിലെത്താം. എന്നാൽ ഇന്നത്തെ പേറ്റൻറ് നിയമങ്ങൾ ആരോഗ്യത്തിനുള്ള മനുഷ്യന്റെ മൗലികാവകാശത്തിൻമേലുള്ള ഒരു കടന്നുകയറ്റമാണ് നടത്തുന്നത്. ഇത് ഏറ്റവുമധികം ബാധിക്കുന്നത് ഇന്ത്യയെപ്പോലുള്ള വികസ്വര രാഷ്ട്രങ്ങളെയാണ്. ആരോഗ്യമാണ് ധനം എന്നതാണോ ധനമാണ് ആരോഗ്യം എന്നതാണോ ശരി എന്നു തീരുമാനിക്കേണ്ടത് ജനങ്ങളാണ്, മരുന്ന് കമ്പനികളല്ല. ■





Youth

മാറാച്ചേരിൽ തോമസ് പോൾ റമ്പാച്ചൻ

# യാത്ര

**വാഹനത്തിന്റെ ബ്രേക്ക് നഷ്ടപ്പെട്ടു എന്നറിഞ്ഞ നിമിഷത്തിൽ പിതാവിന്റെ ജീവൻ സംരക്ഷിക്കുവാൻ തന്റെ ഹെൽമറ്റ് പിതാവിനു നൽകിയ ആ മകന്റെ യാത്ര ഇവിടെ അവസാനിക്കുന്നുവോ?....**



വളരെ നിർബന്ധിച്ച് ആവശ്യപ്പെട്ടിട്ടാണ് തന്റെ പിതാവ് തനിക്കൊരു പഴയ ബൈക്ക് വാങ്ങിത്തന്നത്. അപ്പന്റെ കഷ്ടപ്പാടുകൾ തനിക്കും അറിയാം. പക്ഷേ ബൈക്ക് വാങ്ങാമെന്ന ഉറപ്പിലാണ് തന്റെ മുതലാളി തനിക്ക് ജോലി തന്നത്. എത്രയോ തവണ ടൗണിലും ഗ്രാമത്തിലുമായി ദിവസവും ബൈക്കിൽ യാത്ര ചെയ്താലാണ് തന്റെ മുതലാളിക്കു വേണ്ടി ജോലി പൂർത്തീകരിക്കാനാവുക. മറ്റുള്ളവന്റെ വസ്തുവിൽ ജോലി ചെയ്തു കിട്ടിയതിൽ നിന്നുമാണ് തന്റെ അപ്പൻ തനിക്കു വേണ്ടി വാഹനം വാങ്ങിയത്. അതുകൊണ്ട് തന്നെ ആദ്യ യാത്രയിൽ അപ്പനെക്കൂടി വാഹനം ഓടിക്കുക തന്റെ സംതൃപ്തിയാണ്. വളരെ നിർബന്ധിച്ചപ്പോൾ അപ്പനും സമ്മതിച്ചു.

വാഹനത്തിൽ കയറി യാത്ര ചെയ്തപ്പോൾ അപ്പനും സന്തോഷമായി. തന്റെ മകനു വേണ്ടി വാങ്ങിച്ചു... ജോലി ചെയ്ത് പണം കിട്ടിയ ശേഷം വേണം കടം തീർക്കുവാൻ... പഠിക്കാൻ വാങ്ങിയ പണം ഇനിയും കൊടുത്തു തീർക്കാനുണ്ട്... ചിന്ത കാടുകയറിയപ്പോഴേക്കും ബൈക്ക് അതിവേഗത്തിൽ പായാൻ തുടങ്ങി. "വേഗം കുറയ്ക്കൂ മോനേ"- അവൻ കേൾക്കുന്നില്ല. പകരം മകന്റെ മറുപടി "എല്ലാവരും കാണട്ടെ എന്റെ അപ്പനും ബൈക്കിൽ യാത്ര ചെയ്യുന്നത്". വീണ്ടും ആവശ്യപ്പെട്ടപ്പോൾ അവൻ ഹെൽമെറ്റ് അപ്പന്റെ നേരെ നീട്ടി. ഇതുവച്ച് വണ്ടിയോടിച്ചിട്ട് നല്ല സുഖമില്ല-അപ്പൻ തലയിൽ വച്ചോളൂ'. നിവൃത്തികേടുകൊണ്ട് അപ്പൻ അനുസരിച്ചു. അപ്പൻ എന്നെ കെട്ടിപ്പിടിച്ച് ഇരുന്നോളൂ. മറുപടി കേൾക്കാതെ അവൻ വലിയ വേഗത്തിൽ വാഹനം ഓടിക്കുന്നതു തുടർന്നു. പിറ്റേന്നത്തെ പത്രത്തിൽ വന്ന വാർത്തയുടെ സാരാംശം "ഓട്ടത്തിനിടെ ബ്രേക്ക് നഷ്ടപ്പെട്ട വാഹനം അപകടത്തിൽ പെട്ടു മകൻ മരിച്ചു. ഹെൽമെറ്റ് ധരിച്ചിരുന്നതിനാൽ പിതാവ് രക്ഷപെട്ടു." വാഹനത്തിന്റെ ബ്രേക്ക് നഷ്ടപ്പെട്ടു എന്നറിഞ്ഞ നിമിഷത്തിൽ പിതാവിന്റെ ജീവൻ സംരക്ഷിക്കുവാൻ തന്റെ ഹെൽമറ്റ് പിതാവിനു നൽകിയ ആ മകന്റെ യാത്ര ഇവിടെ അവസാനിക്കുന്നുവോ?....


ബുദ്ധിമാൻ
ഫാ. മുകളിൽ
BUDHIMAN
മേൽ- പാട്ടക്കാർ, പാ- ട്ടക്കാരൊട്ടു...
ഏർപ്പാടാക്കി, കത്താവിവരെ...




## പിൻകോഡും ലെറ്റർ ബോക്സും

മേൽവിലാസമുള്ളവർക്കെല്ലാം പിൻകോഡുണ്ട്. പിൻകോഡ് (PIN Code) അഥവാ പോസ്റ്റൽ ഇൻഡക്സ് നമ്പർ കോഡ് എന്നത് തപാൽ വിതരണമുള്ള പോസ്റ്റാഫീസുകൾക്ക് നൽകിയിട്ടുള്ള ആറക്കങ്ങളുള്ള നമ്പറാണ്. 1972 ആഗസ്റ്റ് 15-ന് നിലവിൽ വന്ന പിൻകോഡ് സമ്പ്രദായം അനുസരിച്ച്, പിൻകോഡിലെ ആദ്യ മൂന്നക്കങ്ങൾ കണ്ടാൽ പോസ്റ്റാഫീസ് ഏതു സംസ്ഥാനത്ത് ഏത് സോർട്ടിംഗ് ജില്ലയിലാണെന്നു പറയാൻ കഴിയും. ഈ മൂന്ന് അക്കങ്ങൾ എസ്.റ്റി.ഡി. (STD) കോഡ് പോലെയാണ്. തുടർന്നുള്ള മൂന്നക്കങ്ങൾക്കൂടി ചേർന്നാൽ അതൊരു ജില്ലയിലെ പോസ്റ്റാഫീസിന്റെ പിൻകോഡായി. 686 കോട്ടയം സോർട്ടിംഗ് ജില്ലാ കോഡാണ്. 686001 കോട്ടയം ഹെഡ്പോസ്റ്റാഫീസിന്റെ പിൻ ആണ്, 686038 ദേവലോകം പോസ്റ്റാഫീസിന്റേതും. മേൽവിലാസത്തിൽ പിൻകോഡ് നിർബന്ധമാണ്. സ്പീഡ്പോസ്റ്റായി കത്തുകളയക്കാനും ഇ-മണിയോർഡർ അയക്കാനും മേൽവിലാസത്തിൽ പിൻകോഡ് കൃത്യമായും എഴുതണം. വ്യക്തികളും സ്ഥാപനങ്ങളും അവരുടെ മേൽവിലാസത്തിലും ലെറ്റർപാഡിലും വിസിറ്റിംഗ് കാർഡിലുമെല്ലാം തപാൽ വിതരണ പോസ്റ്റാഫീസിന്റെ പേരും പിൻകോഡും നിർബന്ധമായും ചേർക്കുക. ഇ-മെയിലിൽ സിഗ്നേച്ചർ സെറ്റ് ചെയ്യുമ്പോൾ പിൻകോഡ് കൂടി ഉൾപ്പെടുത്താൻ മറക്കരുത്.

അതുപോലെ തന്നെ പ്രധാനമാണ് ഗേറ്റിലുള്ള ലെറ്റർ ബോക്സ്. പല വീടുകളിലും പകൽ സമയത്ത് തപാൽ ഉരുപ്പടികൾ ഏറ്റുവാങ്ങാൻ ആളില്ലാത്ത അവസ്ഥയുണ്ട്. വീടിന്റെ ഗേറ്റിൽ ലെറ്റർ ബോക്സ് സ്ഥാപിക്കുന്നത് തപാൽ ഉരുപ്പടികൾ സുരക്ഷിതമായി നിക്ഷേപിക്കാൻ സഹായിക്കും. രജിസ്റ്റർ ചെയ്ത തപാൽ ഉരുപ്പടികൾ ഏറ്റുവാങ്ങാൻ ആളില്ലാത്ത അവസ്ഥയിൽ പോസ്റ്റുമാൻ കത്തുകൾ തിരികെ കൊണ്ടുപോകുന്ന സാഹചര്യമുണ്ട്. പരിഹാരമൊന്നേയുള്ളൂ. വീട്ടിൽ പകൽ സമയത്ത് സ്ഥിരമായി ഉണ്ടാകുന്ന ആളെ കത്തുകൾ വാങ്ങാൻ ചുമതലപ്പെടുത്തി അധികാരപത്രം പോസ്റ്റുമാസ്റ്ററെ ഏൽപ്പിക്കുക. തപാൽ ഉരുപ്പടികളുടെ വരവ് അറിയിച്ചുള്ള ഇന്റിമേഷൻ സ്ലിപ് സുരക്ഷിതമായി ഇടാനും ഒരിടം വേണ്ടേ?
ഇ-മെയിലും എസ്.എം.എസ്.-ഉം സൂക്ഷിക്കാൻ ഇൻബോക്സ് ശ്രദ്ധിച്ചുകാണുമല്ലോ. വരുന്ന ഇ-മെയിലും എസ്.എം.എസ്.-ഉം സ്വീകരിക്കാനും സൂക്ഷിക്കാനും ഇങ്ങനെയൊരു "ഇൻ-ബോക്സ്" ഇല്ലെങ്കിലോ? നിങ്ങളുടെ ഗേറ്റിലും ഒരു ലെറ്റർ ബോക്സ് സ്ഥാപിക്കുന്നത് നല്ലത്.

**കെ.കെ. ഡേവിഡ്**
Sr. Supndt. of Post Offices, Kochi



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"മറവി" ജീവിതത്തിന്റെ കാഴ്ചപ്പാടുകളുടെ വ്യതിയാനത്തേക്കൂടി സൂചിപ്പിക്കുന്നതാണ്. ചില കഠിനയാഥാർത്ഥ്യങ്ങൾ മറന്ന് പോകുന്നത് ജീവിതത്തിന്റെ സുഗമമായ ചലനത്തിന് അനിവാര്യമാണ് ചില ഗൗരവമായ മറവികൾ നമ്മുടെ അസ്ഥിത്വം തന്നെ നഷ്ടപ്പെടുത്തുകയും ചെയ്യും. ജീവിതത്തിന്റെ സായന്തനങ്ങളിൽ സർവ്വതും മറന്ന് നിർജ്ജീവരായിപ്പോയവരുണ്ട്. ജീവിതം മറന്ന് സായന്തനങ്ങൾ സൃഷ്ടിച്ചവരുമുണ്ട്. ചിലതൊക്കെ മറന്ന് കൊണ്ട് സഹോദരനോട് നിൽക്കണം എന്ന് പറയുന്നില്ലേ. നമ്മെ അൽപ്പവും മറന്ന് പോകാതെ ഈശ്വരന്റെ സന്നിധിയിൽ നിൽക്കുകയും വേണം.

നാം നമ്മെത്തന്നെ എത്ര മറന്ന് പോയിട്ടുണ്ടാകും നാം ആരാണ് എന്ന് ഓർക്കാതെ ജീവിച്ചും പോയിട്ടില്ലേ. ചിലതിനോട് സന്ധി ചെയ്തും, മറ്റ് ചിലതിനോട് അടിമപ്പെട്ടും, മറ്റ് ചിലതിനെ കീഴടക്കിയും ചില മറവികൾ നമ്മുടെ ജീവിതത്തിൽ ഉണ്ടായിട്ടില്ലേ.

മറവിക്കാരനായ ഒരു മനുഷ്യൻ അയാളുടെ വസ്ത്രങ്ങൾ മാറ്റാതെയും കാലുറകൾ, അഴിക്കാതെയും ആണ് ഉറങ്ങാനായി പോവുക. കാരണം രാവിലെ എഴുന്നേൽക്കുമ്പോൾ അഴിച്ചുവച്ച വസ്ത്രങ്ങൾ എവിടെ, കാലുറകൾ എവിടെ, എന്ന് അയാൾ അങ്കലാപ്പിലാകും. അയാളുടെ ഈ ശീലങ്ങൾ കാണുന്ന മറ്റൊരാൾ അയാളുടെ മറവിയെ അതിജീവിക്കാൻ ചില നിർദ്ദേശങ്ങൾ നൽകി. നിങ്ങൾ ഉപയോഗിക്കുന്ന ഓരോന്നിന്റെയും മേൽ ലേബൽ എഴുതി ഒട്ടിച്ച് സൂക്ഷിക്കുക, അതിനെപ്പറ്റിയുള്ള വിവരങ്ങൾ സൂക്ഷിക്കുന്ന ഒരു ഡയറിയും വച്ചിരിക്കുക. അങ്ങനെ പ്രഭാതത്തിലെ നിങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടും അയാൾക്ക് ഈ നിർദ്ദേശം സ്വീകാര്യമായി പ്രഭാതത്തിൽ അയാൾ ഓരോ ഇടങ്ങളിലും സൂക്ഷിച്ചിരുന്നത് കണ്ടെത്തി ധരിച്ചുതുടങ്ങി. എന്നിട്ടും അയാൾക്ക് എന്തോ ഒരു അപൂർണ്ണത അനുഭവപ്പെട്ടു. ആ ചിന്ത അയാളെ അസഹ്യപ്പെടുത്തി. കാരണം കണ്ടെത്താൻ അയാൾ വസ്ത്രധാരണം ഒന്നു കൂടെ നിരീക്ഷിച്ചു. അവസാനം അയാൾ ആകാശത്തേക്ക് നോക്കി വിളിച്ചു കൂകി "ഈശ്വരാ ഞാനിപ്പോൾ എവിടെയാണ്..." അയാൾ അത് കുറിച്ചിടാൻ മറന്ന് പോയിരുന്നു. അയാൾ കിടക്കയിൽ നോക്കി അവിടെ അയാൾ ഉണ്ടായിരുന്നില്ല പ്രാണവേദനയോടെ അയാൾ ആ വീടിന്റെ ഓരോ മുക്കിലും മൂലയിലും അയാളെ അന്വേഷിച്ചു. അയാൾ വേദനിച്ചു നിലവിളിച്ചുകൊണ്ട് പുറത്തേക്കോടി. ദയവായി ആരെങ്കിലും എന്നോടൊന്ന് പറയൂ. ഞാൻ എവിടെയാണെന്ന്? ബാക്കി കാര്യങ്ങളെല്ലാം ഞാൻ യഥാസ്ഥാനത്തുനിന്ന് കണ്ടുപിടിച്ചു. ഞാൻ എവിടെയാണെന്ന് ഡയറിയിൽ ഇല്ല. സാധാരണ കിടക്കയിലാണ് ഉണ്ടാവുക അവിടെ കാണുന്നുമില്ല. ഇത് സ്വത്വം മറക്കുന്ന മനുഷ്യന്റെ കഥയാണ്. ഇവിടെ നിങ്ങളുടെ Identity നിങ്ങൾക്കറിയാം നിങ്ങളുടെ ഉൺമയുടെ തിരിച്ചറിവ് നിങ്ങൾക്ക് നഷ്ടപ്പെടുന്നു. നിങ്ങൾ ക്രിസ്തീയൻ, ഭാരതീയൻ എന്നത് Identity യാണ്. ഉള്ളിന്റെ ഉള്ളിലെ സ്വത്വം മറന്ന് പോകുന്നതാണ് ദുരന്തം.

നാം നമ്മെ മറന്ന് പോകുന്നവരാണ്. ദൈവം നിങ്ങളെ എത്ര ഭംഗിയിലാണ് സൃഷ്ടിച്ചത്. എത്ര നല്ല ബന്ധങ്ങളാണ് നൽകിയത്, എത്ര ശ്രേഷ്ഠരായ സന്തതസഹചാരികൾ, എത്ര കരുതലുള്ള പരിരക്ഷകർ. എന്നിട്ടും നാം ഇവ മറന്ന് പോകുന്നു. എന്നിട്ടും നമ്മുടെ കണ്ണ് മറ്റുള്ളവരിലേക്ക് വീഴുന്നു. അവരുടെ പരിസരത്തിൽ നാം ആകൃഷ്ടരാകുന്നു. നാം ദൈവത്താൽ എത്ര ഭാഗ്യവാനാണെന്ന് ഉൻമത്തരാവുന്നില്ല. അപരൻമാർ ഭാഗ്യവാന്മാരെന്ന് വിചാരപ്പെടുകയും ചെയ്യുന്നു.

"നാം മറന്ന വഴികൾ നമ്മുടെ വഴികൾക്ക് മാർഗ്ഗ ഭ്രംശം വരുത്തരുത്"



## ചുറ്റുവട്ടം

ജോയി കുളനട




## വൃക്ക ദാനവുമായി വൈദികൻ



പോണ്ടിച്ചേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി വികാരിയായ ഫാ. സന്തോഷ് ജോർജ് പുതിയൊരു നിയോഗവുമായി.

ജീവിതത്തിൽ ആരും ചെയ്യാൻ ധൈര്യപ്പെടാത്ത വൃക്കദാനമെന്ന വലിയ ദൗത്യവുമായിട്ടാണ് അച്ചൻ രംഗത്തെത്തുന്നത്.

പെന്തിക്കോസ്തി ഞായറാഴ്ചയുടെ തലേദിവസം ഏഷ്യാനെറ്റിൽ സംപ്രേഷണം ചെയ്ത തിരുവനന്തപുരം വളപ്പിൽശാലാ സ്വദേശിനി 17 വയസ്സുള്ള ജയശ്രീയുടെ കദനകഥയാണ് അച്ചന്റെ ഈ തീരുമാനത്തിന് അടിസ്ഥാനം.

ആരും സഹായിക്കാനില്ലാതെ സാമ്പത്തിക പ്രതിസന്ധിയിൽ രണ്ട് വൃക്കകളും പ്രവർത്തനരഹിതയായി മരണം കാത്തുകിടക്കുന്ന പെൺകുട്ടിക്കുവേണ്ടിയുള്ള അഭ്യർത്ഥനയായിരുന്നു ചാനലിൽ സംപ്രേഷണം ചെയ്തത്. ഉടൻ തന്നെ ചാനൽ അധികൃതരുമായി ബന്ധപ്പെട്ട് തന്റെ സന്നദ്ധത അറിയിക്കുകയും തുടർ ദിവസങ്ങളിൽ ജയശ്രീയുടെ മാതാപിതാക്കളുമായി സംസാരിച്ചു. തന്റെ വൃക്ക ദാനം ചെയ്യുന്നതിന് ധാരണയിൽ എത്തുകയും ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു യുവവൈദികൻ ജീവകാരുണ്യം എന്ന വാക്കിന് തന്റെ ജീവനോളം വില കല്പിക്കുന്നു എന്ന് നമുക്കഭിമാനിക്കാം.

## 53-ാം ശ്രാദ്ധപ്പെരുന്നാൾ

പാത്താമുട്ടം സ്ലീബാ പള്ളിയുടെയും സെന്റ് മേരീസ് ചാപ്പലിന്റെയും സ്ഥാപകനും മലങ്കരസഭ മാസികയുടെ മുഖ്യ പത്രാധിപരും, സമുദായ സെക്രട്ടറിയുമായിരുന്ന വന്ദ്യ. എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ 53-ാം ശ്രാദ്ധപ്പെരുന്നാൾ 2011 ജൂലൈ 19, 20 തീയതികളിൽ പാത്താമുട്ടം സ്ലീബാ പള്ളിയിൽ നടത്തുന്നു.

പെരുന്നാൾ ചടങ്ങുകൾക്ക് അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി കാർമ്മികത്വം വഹിക്കുന്നു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ അനുസ്മരണ പ്രഭാഷണം നടത്തുന്നു.

## CHRISTIAN PARENTING

Christian Parenting (ക്രിസ്തീയ രക്ഷാകർതൃത്വം) എന്ന വിഷയം സംബന്ധിച്ച് ഇടവക തലത്തിലും ഡിസ്ട്രിക്ട്-ഭദ്രാസന തലങ്ങളിലും ക്ലാസ്സുകൾ, ചർച്ചകൾ, സെമിനാറുകൾ എന്നിവയ്ക്കു നേതൃത്വം കൊടുക്കുവാൻ സേവനസന്നദ്ധതയുള്ള വൈദികരേയും അത്മായരേയും ആവശ്യമുണ്ട്. 2010-ൽ സഭ നടപ്പാക്കിയ ലഹരിവിരുദ്ധയജ്ഞമായ 'യു-ടേണി'ന്റെ തുടർപ്രവർത്തനമായി ഇടവകകളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ബോധവൽക്കരണ പരിപാടികൾ നടത്തുവാൻ ആഗ്രഹിക്കുന്നു. ഈ ആദർശങ്ങളോട് പ്രതിപത്തിയുള്ളവരും ഈ മേഖലകളിൽ പരിചയവും വൈദഗ്ദ്ധ്യമുള്ളവരുമായ ഓർത്തഡോക്സ് സഭാംഗങ്ങളെ സ്വാഗതം ചെയ്യുന്നു. താല്പര്യമുള്ളവർ വിശദവിവരങ്ങൾ സഹിതം ബന്ധപ്പെടുക. വിലാസം : Ministry of Human Empowerment, Malankara Orthodox Church, Catholicate Palace, Devalokam P.O., Kottayam, Kerala-686038, Phone : 0481-2572800,2578500, 2578499, E-mail:hrm@mosc.in, www.ministryofhuman empowerment.blogspot.com

## ശിലാസ്ഥാപനം

കാതോലിക്കേറ്റിന്റെ ശതാബ്ദി സ്മാരകമായ മുളന്തുരുത്തി ഓർത്തഡോക്സ് സെന്ററിന്റെ ശിലാസ്ഥാപന കർമ്മം പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് വലിയ ബാവായുടെയും പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെയും പ്രധാന കാർമ്മികത്വത്തിൽ നിർവ്വഹിച്ചു. അഭി. സഖറിയാസ് മാർ അന്തോണിയോസ്, അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്, അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, യൂഹാനോൻ റമ്പാൻ, ഫാ. ജിയോ ജോർജ്, ഫാ. ജോൺ ജോർജ് എന്നിവർ പങ്കെടുത്തു.



ഓർത്തഡോക്സ് വൈദിക സംഘത്തിന്റെ മലബാർ മേഖല കോർഡിനേറ്ററായി ഫാ. ബേബി ജോൺ കളീയ്ക്കലിനെ നിയമിച്ചു.



PSC ഇടുക്കി ജില്ലാ ഓഫീസറായി നിയമിതനായ മെഴുവേലി പുല്ലേലിക്കുഴിയിൽജേക്കബ് ജോർജ് ഹോളി ഇന്നസെന്റ് വലിയ പള്ളി ഇടവകാംഗം.



ദിവ്യബോധനം, GOCE രണ്ടാം റാങ്ക് നേടിയ ഗ്രേസ് വർഗീസ്, ബാംഗ്ലൂർ ഹെബ്ബാൾ മാർ ഗ്രിഗോറിയോസ് ഇടവകാംഗം.

## വാർഷിക പരിശീലന ക്യാമ്പ്

ശുശ്രൂഷക സംഘ (AMOSS) ത്തിന്റെ വാർഷിക പരിശീലനക്യാമ്പ് സമാപിച്ചു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അഭി. തോമസ് മാർ അത്താനാസിയോസ് അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, അഭി. ഡോ. യൂഹാനോൻ മാർ ദിമിത്രയോസ് തിരുമേനി, ഫാ. തോമസ് പി. ജോൺ, ഫാ. ഏബ്രഹാം കാരമേൽ, ഫാ. ഡോ. എം.ഒ. ജോൺ, പ്രൊഫ. വറുഗീസ് മാത്യു, ഫാ. പി. ജെ. ജോസഫ് , ഫാ. ജോൺ വർഗീസ്, ഫാ. യൂഹാനോൻ ജോൺ, പ്രസ്ഥാനം വൈസ് പ്രസിഡണ്ട് ഫാ. തോമസ് ആൻഡ്രൂസ്, ജനറൽ സെക്രട്ടറി ശ്രീ. ജോസ് കുര്യൻ പുളിയേരിലും, കോ-ഓർഡിനേറ്റർ ഫാ. ഷിബു കുര്യൻ നേതൃത്വം നൽകി. മാരകമായ കീടനാശിനികൾ സ്വയമായി ഉപയോഗിക്കുകയില്ലെന്നും, ആരെങ്കിലും ഉപയോഗിക്കുന്നതായി ശ്രദ്ധയിൽപെട്ടാൽ അവരെ ഭവിഷ്യത്ത് ബോധവൽക്കരിച്ച് പിൻതിരിപ്പിക്കുമെന്നുള്ള പ്രതിജ്ഞ എടുക്കുകയുണ്ടായി.

## ഭദ്രാസന സമ്മേളനം

അമയന്നൂർ കഴുന്നുവലം-മെത്രാഞ്ചേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് 2011 ജൂലൈ മാസം 9-ാം തീയതി ശനിയാഴ്ച ബാലസമാജം കോട്ടയം ഭദ്രാസന സമ്മേളനം നടത്തപ്പെടുന്നു. അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പങ്കെടുക്കുന്നു.

### അടുത്ത ലക്കം...

## വർഗ്ഗീകരണം-സമകാലീന സമൂഹത്തിൽ

സാഹിത്യം, സംസ്ക്കാരികം, മതം, രാഷ്ട്രീയം തുടങ്ങി എല്ലാ തലങ്ങളിലും വ്യാപിച്ചിരിക്കുന്ന ഒരുതരം വർഗ്ഗീകരണം. ഇത് സമത്വസമൂഹത്തിന്റെ നിശബ്ദ കൊലയാളിയാകില്ല എന്ന് യാതൊരു ഉറപ്പുമില്ല.
സമത്വസുന്ദരമായ ഒരു സമൂഹം സ്വപ്നം കാണുന്ന വായനക്കാരുടെ സൂക്ഷ്മ നിരീക്ഷണങ്ങളിൽ സാദരം ക്ഷണിക്കുന്നു.

അഭിപ്രായങ്ങൾ ക്ഷണിക്കുന്നു...
എഡിറ്റർ, മലങ്കരസഭ മാസിക,
ദേവലോകം-38

## ഡോക്ട്രേറ്റ്



കൊച്ചിൻ ശാസ്ത്ര സാങ്കേതിക യൂണിവേഴ്സിറ്റി (കുസാറ്റ്) യിൽ നിന്ന് ഫിസിക്സിൽ ഫെലോഷിപ്പോടു കൂടി റിസേർച്ച് പൂർത്തിയാക്കി പിഎച്ച്ഡി ലഭിച്ച ഷെറിൻ തോമസ് w/o ഗിഡ്സൺ തോമസ് പടിപ്പുരവീട് കടമ്പനാട് കുറമ്പനാടം ആലുമ്മൂട്ടിൽ എ.വി.തോമസിന്റെ മകളാണ്. (കടമ്പനാട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.)



കണ്ണൂർ സർവ്വകലാശാലയിൽ നിന്ന് മലയാളത്തിൽ ഡോക്ട്രേറ്റ് നേടിയ എൽ. അലക്സ്. അഞ്ചൽ തടത്തിൽ പുത്തൻവീട്ടിൽ വി. ലൂക്കോസിന്റെയും കുഞ്ഞമ്മ ലൂക്കോസിന്റെയും മകനായ അലക്സ് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജ് മലയാള വിഭാഗം അസിസ്റ്റന്റ് പ്രൊഫസറും അഞ്ചൽ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി അംഗവുമാണ്.



കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളേജ് അസോ. പ്രൊഫ. പി. ഇ. ഈപ്പന് തിരുവനന്തപുരം നക്ഷത്ര ബംഗ്ലാവിലെ ഭൂകാന്തിക നിരീക്ഷണങ്ങളുടെ പഠനത്തിന് കേരള സർവ്വകലാശാലയിൽ നിന്നും Phd. ബിരുദം ലഭിച്ചു. തോട്ടയ്ക്കാട് പുള്ളോലിക്കൽ പരേതനായ പി.ഐ. ഈപ്പന്റെ മകനാണ്.

## ഒന്നാം സ്ഥാനം



ISC Commerce 95.25% മാർക്കോടെ ഒന്നാം സ്ഥാനത്തെത്തിയ ആൻ മേരി അലക്സാണ്ടർ. കൊല്ലം സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.

## അപേക്ഷകൾ ക്ഷണിക്കുന്നു

**മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്ററിൽ നടത്തുന്ന ത്രിവത്സര ഡിപ്ലോമ കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. പ്രീഡിഗ്രി/+2 പാസ്സായ ഓർത്തഡോക്സ് യുവാക്കൾക്കും ആശ്രമം/കോൺവെന്റ് അംഗങ്ങൾക്കും അപേക്ഷിക്കാം. പഠനകാലയളവിലെ ചിലവുകൾ മിഷൻ സെന്റർ വഹിക്കുന്നു. അനുദിന ചിലവുകൾക്കുള്ള സ്റ്റൈഫന്റും നൽകുന്നു. പഠന ശേഷം മിഷൻ മേഖലകളിൽ നിയമിച്ച് ആകർഷകമായ വേതനവും നൽകുന്നതാണ്.**

*അപേക്ഷാ ഫാറത്തിനും പ്രോസ്പെക്ടസിനുമായി*
**പ്രിൻസിപ്പാൾ, സെന്റ് പോൾസ് മിഷൻ സെന്റർ, മാവേലിക്കര-3**
**എന്ന വിലാസത്തിൽ 10 രൂപ എം.ഒ. അയയ്ക്കുക. അപേക്ഷകൾ ജൂലൈ 11-നു മുമ്പ് ലഭിച്ചിരിക്കണം.**
*വിശദവിവരങ്ങൾക്ക് : 04792302473*

# എസ്ഥേർ 4

ഷാജി മലയാലപ്പുഴ






തുടരും...

## 12-മത് ഓർമ്മപ്പെരുന്നാൾ

## 23 – 07 – 2011



# ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ

റാന്നി ഹോളി ട്രിനിറ്റി ആശ്രമ സ്ഥാപകനും, തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ യുമായിരുന്ന അഭി. ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ 12 – ാം ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ വിവിധ പരിപാടികളോടെ നടത്തുന്നു. ഏവരെയും കർത്തൃനാമത്തിൽ ക്ഷണിക്കുന്നു.

**സുപ്പീരിയറും, അന്തേവാസികളും,**
**ഹോളി ട്രിനിറ്റി ആശ്രമം, റാന്നി**

